

PATRON SAINT

# മലങ്കരസഭ

## മാസിക

1991 ജൂൺ
ലക്കം 6 പുസ്തകം 46

അഭിനവ തിരുമേനിമാർക്ക് സ്വീകരണം



കൊച്ചി ഭദ്രാസനാടിസ്ഥാനത്തിൽ പ. ബാവായിക്കും അഭിനവ തിരുമേനിമാർക്കും, കൊരട്ടി സെമിനാരിയിൽ സ്വീകരണം നൽകിയപ്പോൾ. ഭദ്രാസന സെക്രട്ടറി ഫാ. തോമസ് തെക്കൻ, അഡ്മിനിസ്ട്രേറ്റർ ഫാ. ജോസഫ് വെണ്ണപ്പിള്ളി, സെമിനാരി മാനേജർ ഫാ. പി. എസ്. യോഹന്നാൻ എന്നിവരെയും കാണാം.







പ. ബാവായിക്കും അഭിനവ തിരുമേനിമാർക്കും അങ്കമാലി ഭദ്രാസനാടിസ്ഥാനത്തിൽ ആലുവ തൃക്കുന്നത്തു സെമിനാരിയിൽ സ്വീകരണം നൽകിയപ്പോൾ. പ. ബാവായും, മാർ പക്കോമിയോസ്, മാർ ബർന്നബാസ്, മാർ അന്തോണിയോസ്, മാർ സേവേറിയോസ്, മാർ ക്ലീമ്മീസ് എന്നീ തിരുമേനിമാരും ഭദ്രാസന സെക്രട്ടറി ജേക്കബ് മണ്ണാറപ്രായിൽ കോറെപ്പിസ്കോപ്പാ തുടങ്ങിയവരും.



ഡോ. ഫീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ 87-ാം ജന്മദിനത്തോടനുബന്ധിച്ച് കോട്ടയത്ത് സോഫിയാ സെൻററിൽ ചേർന്ന അനുമോദനസമ്മേളനത്തിൽവച്ച് തിരുമേനി ജന്മദിനകേക്ക് മുറിക്കുന്നു. മാർ ക്ലീമ്മീസ് തിരുമേനി, ഫാ. ജോൺ തോമസ്, പ്രൊഫ. പി. സി. ഏലിയാസ്, പ്രൊഫ. ജോൺ മാത്യു എന്നിവർ സമീപം.

# സത്യവിശ്വാസസംരക്ഷണം കണ്ണിലെ കൃഷ്ണമണിപോലെ പരിരക്ഷിക്കുക

## പ. ബാവാ തിരുമേനി

[പ. ബസ്സേലിയോസ് മാർ തോമ്മാ മത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ സ്ഥാനാരോഹണശേഷം സഭാംഗങ്ങളെ ഉത്ബോധിപ്പിക്കുന്ന പ്രഥമ കല്പന]

പ്രിയരെ,

പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന മോറാൻ മാർ ബസേസ്സലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസുകൊണ്ട് 1991 ഏപ്രിൽ 27–ാംതീയതിയിലെ 1–ഉം 2–ം നമ്പർ കല്പനകളിൽ പ്രഖ്യാപിച്ചിട്ടുള്ള പ്രകാരം പൌരസ്ത്യ കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ എന്നീ സ്ഥാനങ്ങൾ തിരുമേനി സ്വമനസാലെ വിട്ടൊഴിഞ്ഞ സാഹചര്യത്തിൽ, 1980 മെയ് 1–ാംതീയതി കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻയോഗം പൌരസ്ത്യകാതോലിക്കായുടെയും, മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തെരഞ്ഞെടുത്തിട്ടുള്ള ബലഹീനനായ നാം 1991 ഏപ്രിൽ 27–ാംതീയതി മുതൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഏറ്റെടുക്കുകയുണ്ടായി. 1991 ഏപ്രിൽ 28–ാംതീയതി പരുമല സെമിനാരിയിൽവച്ച് സീനിയർ മെത്രാപ്പോലീത്താ നമ്മുടെ സഹോദരൻ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനപ്രകാരം ഏപ്രിൽ29–ാംതീയതി നമ്മുടെ പൌരസ്ത്യ കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷ പരുമല സെമിനാരിയിൽവച്ചുതന്നെ നടത്തപ്പെടുകയും ചെയ്തു. മേൽവിവരിച്ച കാര്യങ്ങൾ പത്രദ്വാരാ നിങ്ങളേവരും അറിയുകയും, സ്ഥാനാരോഹണ ശുശ്രൂഷയിൽ നിങ്ങളിൽ പലരും സംബന്ധിക്കുകയും ചെയ്തിരിക്കുമല്ലോ.

നമ്മുടെ പിതാവായ പരിശുദ്ധ മാർത്തോമ്മാശ്ലീഹായെ നമ്മുടെ കർത്താവ് ഭാരതത്തിലേക്ക് അയച്ച് നമുക്ക് നല്കിയതായ ദിവ്യമായ വിശ്വാസവും, സത്യവും നമ്മുടെ പൂർവ്വീക പിതാക്കൻമാർ വളരെ വൈഷമ്യങ്ങൾ അഭിമുഖീകരിക്കേണ്ടിവന്നിട്ടും അടിപതറാതെ സംരക്ഷിച്ചുപോന്നു. ഇന്ന് ആ വിശ്വാസ സംരക്ഷണം നിങ്ങളുടെ ഏവരുടെയും, ബലഹീനനായ നമ്മുടെയും കരങ്ങളിൽ വന്നിരിക്കുകയാണ്. ഇവ എല്ലാം യാതൊരു കോട്ടവുംകൂടാതെ കണ്ണിന്റെ കൃഷ്ണമണിപോലെ പരിരക്ഷിക്കുവാൻ നാം എല്ലാവരും പ്രതിജ്ഞാബദ്ധരാണ്. ഈ പരിശുദ്ധദീപം പൊലിഞ്ഞുപോകാതെ തിളങ്ങി പ്രശോഭിപ്പിച്ച് മുന്നോട്ട് ഒരുമിച്ചു കൊണ്ടുപോകുവാൻ ദൈവം നമുക്കു കൃപ നല്കട്ടെ. അതിനായി ബലഹീനനായ നാം എല്ലാവരോടും ചേർന്നു ദൈവത്തോട് പ്രാർത്ഥിക്കുന്നു.

ഈ കഴിഞ്ഞ പതിനഞ്ച് വർഷത്തിലധികം നമ്മുടെ സഭയെ ശ്രേഷ്ഠവും സുധീരവുമായി നയിച്ച നമ്മുടെ മുൻഗാമിയായ പരിശുദ്ധ കാതോലിക്കാ ബാവാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തിരുമനസുകൊണ്ട് ആലസ്യവിധേയനായി കഴിയുകയാണല്ലോ. അദ്ദേഹം സ്ഥാനം ഒഴിഞ്ഞു എങ്കിലും അദ്ദേഹത്തോടുള്ള ഭക്തിയും, സ്നേഹവും കൂറും എല്ലാവരുടെയും ഹൃദയങ്ങളിൽ വർദ്ധിച്ചുവരികയല്ലാതെ ഒട്ടുംതന്നെ കുറയാൻ ഇടയാകരുത്. അദ്ദേഹത്തിന്റെ സേവനവും, ശുശ്രൂഷയും, നേതൃത്വവും നമുക്കാർക്കുംതന്നെ വിസ്മരിക്കുവാൻ സാദ്ധ്യമല്ലാത്തവിധം ശ്രേഷ്ഠവും മഹത്തരവും ആണ്. നിങ്ങളുടെ എല്ലാ പ്രാർത്ഥനകളിലും, ആരാധനയിലും പ. പിതാവിനെ ഓർത്തു പ്രാർത്ഥിക്കണമെന്നു ബലഹീനനായ നാം നിർബന്ധപൂർവ്വം നിങ്ങളെ ഓർമ്മിപ്പിക്കുന്നു. പ്രാർത്ഥനകളെ കേൾക്കുന്ന ദൈവം തന്റെ അത്ഭുതകരമായ ശക്തിയും സൗഖ്യവും അദ്ദേഹത്തിനു പ്രദാനം ചെയ്യട്ടെ.

നിങ്ങളുടെ പ്രാർത്ഥനയും സഹകരണവുംകൂടാതെ ഈ വലിയ ചുമതലകൾ വഹിപ്പാൻ നമുക്കു കഴിയുന്നതല്ല. നിങ്ങളുടെ പ്രാർത്ഥനകളും, സഹായസഹകരണങ്ങളും മുടക്കംകൂടാതെ ലഭിക്കുമെന്ന് നാം പ്രത്യാശിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

# മലങ്കരസഭ

10–6–1991



## ഈ ലക്കത്തിൽ



## എഡിറേറാറിയൽ:

# അഭിമാനത്തോടെ ആശംസകൾ

മലങ്കരസഭാമക്കൾക്ക് അഭിമാനിക്കുവാൻ തക്ക നാല് അവൈദികരായ സഭാംഗങ്ങളെ ഇവിടെ പരാമർശിച്ചുകൊണ്ട് അവരുടെ ചിന്താസരണികളുടെ തനിമയെ അനുമോദിക്കുവാൻ ആഗ്രഹിക്കുന്നു. സഭാംഗങ്ങളിൽ പലരും ജീവിതത്തിന്റെ വിവിധ മേഖലകളിൽ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. വർത്തമാനകാലത്ത് കൃതികളുടെയും ചിന്തയുടെയും മേഖലയിൽ ശ്രദ്ധേയരായ നാലുപേരെപ്പറ്റി പരാമർശിക്കുമ്പോൾ, മറ്റാരും അവരോടൊപ്പം ഇല്ല എന്നർത്ഥമാക്കുന്നില്ല. പ്രൊഫ: ഡോ. കെ. എം. തരകൻ ഭാരതീയ ക്രിസ്തീയചിന്തയുടെ മേഖലയിലും, പ്രൊഫ: ഡോ. സാമുവേൽ ചന്ദനപ്പള്ളി മലങ്കരസഭാ പൈതൃകപഠനത്തിന്റെ മേഖലയിലും, പ്രൊഫ: പി. സി. വർഗീസ് ഉന്നതവിദ്യാഭ്യാസ മേഖലയിലും, ശ്രീ. പോൾ മണലിൽ പത്രപ്രവർത്തന മേഖലയിലും ശ്രദ്ധേയമായ ചിന്തകൾക്ക് വെളിച്ചംവീശി. അവർക്ക് അഭിമാനത്തോടെ ആശംസകൾ നേരുന്നു.

സാഹിത്യലോകത്ത് മഹാനുഭാവനായ പ്രൊഫ. ഡോ. കെ. എം. തരകൻ നൂതനമായഒരു പരീക്ഷണമാണ് ''മഗ്ദലനമറിയം ഒരു മുക്തിഗാഥ'' എന്ന കൃതിയിൽ വിജയകരമായി പൂർത്തീകരിച്ചിട്ടുള്ളത്. ഭാരതീയചിന്തയെയും, ക്രൈസ്തവസത്യങ്ങളെയും മലയാളസാഹിത്യ തെളിനീരിൽ ചാലിച്ചെടുത്തതിന്റെ അനന്യസൗരഭ്യമാണ് ഈ കൃതിയിൽനിന്നുയരുന്നത്. ഇത:പര്യന്തം മലയാളത്തിൽ എന്നല്ല, ഭാരതീയ ഭാഷകളിലൊന്നും ഇപ്രകാരം ഒരു സമീപനം ഉണ്ടായിട്ടില്ല. പുറത്തുനിന്നു കടമെടുത്ത ക്രൈസ്തവ വേദശാസ്ത്ര തത്വങ്ങൾക്കു പകരം തികച്ചും പൗരസ്ത്യമായ കാഴ്ചപ്പാടിൽ ദൈവ–മനുഷ്യബന്ധത്തെ യേശുവിൽ കേന്ദ്രീകരിച്ചപഗ്രഥിക്കുവാനും പ്രൊഫ. തരകൻ ശ്രമിച്ചിരിക്കുന്നു. ഭാരതപശ്ചാത്തലത്തോടുള്ള ബന്ധം ആഴത്തിലും പരപ്പിലും വ്യക്തമാക്കുന്ന ഈ കൃതിയുടെ പഠനം വേദശാസ്ത്രവിദ്യാർത്ഥികൾക്ക് മുതൽക്കൂട്ടായിരിക്കും.

മലയാളഭാഷയുടെയും കേരളചരിത്രത്തിന്റെയും പോഷണത്തിന് ക്രിസ്ത്യാനികളുടെ പങ്ക് പ്രത്യേകമായിപഠിക്കുവാനും, അതിൽ മലങ്കരസഭയുടെ ഭാഗഭാഗിത്വം അടിവരയിടുവാനും ശ്രമിച്ചുകൊണ്ടിരിക്കുന്ന പണ്ഡിതനാണ് പ്രൊഫ. ഡോ. സാമുവേൽ ചന്ദനപ്പള്ളി. ബഹുമുഖ പ്രതിഭയായ അദ്ദേഹം രചിച്ച ''മലങ്കരസഭാപിതാക്കൻമാർ'' എന്ന ഗ്രന്ഥം ശ്രദ്ധേയമാകുന്നത് ഉള്ളടക്കത്തിന്റെ വൈപുല്യംകൊണ്ടു മാത്രമല്ല. ആനുകാലിക രാഷ്ട്രീയ സാമൂഹ്യചരിത്രവുമായുള്ള ബന്ധത്തിൽ മലങ്കര സഭാപിതാക്കൻമാരുടെ സംഭാവനകൾ എടുത്തുകാട്ടുവാൻ ശ്രമിക്കുന്ന മുഖവുരകളും ഇതിലുണ്ട്. മുറ്റത്തെ മുല്ലയുടെ മണം ആസ്വദിക്കുവാൻ ശ്രമിക്കുന്ന ഈ സമീപനം സഭാചരിത്ര പിതാക്കൾക്ക് അനുഗ്രഹം ആയിരിക്കും: ഇരുപതാംനൂറ്റാണ്ടിലെ മലങ്കരസഭയുടെ ദാർശനിക, വേദശാസ്ത്രചിന്തയുടെ സ്മാരകമായ ഈ




# സുവിശേഷദീപ്തി

ഫാ. ഡോ. ജേക്കബ് ചെറിയാൻ,
മൗണ്ട് താബോർ ദയറാ

## പെന്തിക്കൊസ്തിക്കുശേഷം അഞ്ചാം ഞായർ ജൂൺ 23

സുവിശേഷപാഠം വി: ലൂക്കോ. 9:10–17

താരതമ്യപഠനം; വി. മത്താ: 14:13—21, വി. മർക്കോ. 6;30—44, വി. യോഹ: 6:1—14

അയയ്ക്കപ്പെട്ടിരുന്ന എഴുപതുപേർ മടങ്ങിവന്ന്, തങ്ങളുടെ പ്രവർത്തനങ്ങളെപ്പററിയുള്ള 'റിപ്പോർട്ട്' ഗുരുവിനു നൽകി. അദ്ദേഹമാകട്ടെ അവരെ കൂട്ടി വിജനപ്രദേശത്തേക്കു പോയി: അവരോടൊപ്പം മാത്രമല്ല കുറെസമയം ചിലവിടാൻ പ്രവർത്തികൾക്കുശേഷം വിശ്രമം ആവശ്യമാണ്; വിശ്രമം മാത്രമല്ല ഒരു മനനവും. യേശു, തൻെറ എഴുപതു 'മിഷനറി'മാരെ കൂട്ടി ഒരു retreat'നാണു പോയത്. ഏകാന്ത പ്രാർത്ഥനയും ധ്യാനവും അദ്ദേഹം എത്ര വിലമതിച്ചിരുന്നു.

പക്ഷെ യേശു അവിടെയുണ്ടെന്നറിഞ്ഞ് അനേകമാളുകൾ അവിടെയെത്തി തൻെറ വിശ്രമ—ധ്യാനങ്ങൾ ഭഞ്ജിക്കാൻ വന്നവരോട് അവിടുന്ന് നീരസപ്പെട്ടില്ല. നിരവധി ആവശ്യങ്ങളും പ്രശ്നങ്ങളുമായിട്ടാണ് അവരുടെ വരവ്. കർത്താവ് അവരെ കൈക്കൊണ്ടു: അവരെ സ്വീകരിച്ചു, പഠിപ്പിച്ചു, സൗഖ്യമാക്കി, ഭക്ഷണം നൽകി, നിത്യജീവങ്കലേക്ക് അവരെ നേടി—ഇവയായിരുന്നു തൻെറ പ്രധാന പ്രവർത്തനങ്ങൾ.

നേരം വൈകിയപ്പോൾ ശിഷ്യൻമാർ വന്നു, ജനക്കൂട്ടത്തെ വീടുകളിലേക്ക് തിരിച്ചയയ്ക്കണമെന്നപേക്ഷിച്ചു. ജനങ്ങളെ പിരിച്ചുവിടണമെന്നു ശിഷ്യൻമാർ ആവശ്യപ്പെടുമ്പോൾ, ഭക്ഷണം നൽകി അവരെ പിരിച്ചുവിടണമെന്നാണ് ഗുരുവിൻെറ നിർദ്ദേശം. വിശക്കുന്നവൻെറ മുമ്പിൽ അപ്പത്തിൻെറ രൂപത്തിലാണ് ദൈവം പ്രത്യക്ഷപ്പെടുന്നതെന്ന് ഗാന്ധി പറഞ്ഞില്ലേ? വിശക്കുന്നവന് ഭക്ഷണം നൽകുക എന്നത്. അവഗണിച്ചുകൊണ്ട്, ഒരു മിഷനറി പ്രവർത്തനവും വിജയിക്കില്ല.

ഇത്രയേറെപ്പേർക്ക് എങ്ങനെ ഭക്ഷണം നൽകും എന്നു വ്യാകുലപ്പെടേണ്ട. ദൈവം നമുക്കുവേണ്ടി കരുതുന്നവനാണ്. ശിഷ്യൻമാർ യേശുവിൻെറ കൈകളിൽ ഏല്പിച്ചതിൻെറ എത്ര മടങ്ങാണ് അവർക്ക് തിരികെ കിട്ടിയത്!

എല്ലാം നാം ദൈവത്തിൽനിന്നും ഏററുവാങ്ങുന്നു. അവയെയെല്ലാം തനിക്കുവേണ്ടിയും തൻെറ മക്കളായ ദരിദ്രർക്കുവേണ്ടിയും ചിലവഴിക്കാൻ നമുക്കു മനസ്സാകുന്നില്ലെങ്കിൽ, എല്ലാം ദൈവത്തിൻെറ ദാനമാണെന്ന മഹാസത്യം നാം വിസ്മരിക്കുകയല്ലേ?

## പെന്തിക്കൊസ്തിക്കുശേഷം ആറാംഞായർ ജൂൺ 30

സുവിശേഷപാഠം വി. മത്താ. 15;32–39

(താരതമ്യപഠനം—വി. മർക്കോ 8:1–9)

യേശുവിൻെറ പാദപീഠത്തിലിരുന്ന് തൻെറ വാക്കുകൾ ശ്രവിക്കുന്നവർ തങ്ങളുടെ വിശപ്പും, ദാഹവും, ആവശ്യങ്ങളും വിസ്മരിച്ച് അവനിൽ കണ്ണും മനസ്സും പതിച്ച് ശാന്തരായിരിക്കുന്നു!

---

കൃതിയുടെ പ്രാധാന്യം വരുംകാലങ്ങളിൽ കൂടുതൽ വ്യക്തമാകും.

ഉന്നതവിദ്യാഭ്യാസ മേഖലയിൽ നടമാടുന്ന അച്ചടക്കരാഹിത്യത്തിൽ ഒരു കോളജദ്ധ്യാപകൻ മനംനൊന്ത് എഴുതിയ ലഘുഗ്രന്ഥമാണ് ''Better Higher Education for Kerala: Observations of a Teacher.'' ആഗ്രഹമുണ്ടെങ്കിൽ പ്രാവർത്തികമാക്കുവാൻ സാധിക്കുന്ന ഒരു പന്ത്രണ്ടിന പരിപാടി വിദ്യാഭ്യാസമേഖലയ്ക്കു വേണ്ടി പ്രൊഫ. പി. സി. വർഗീസ് സമർപ്പിച്ചിരിക്കുന്നു. ഇവ പ്രാവർത്തികമാക്കുവാനുള്ള ചങ്കൂറ്റം ക്രൈസ്തവ മാനേജ്മെൻറുകൾക്ക് ഉണ്ടായാൽ അതൊരു മഹനീയ മാതൃകയായിരിക്കും. ഒരു പുതിയ വിദ്യാലയ വർഷത്തിലേക്ക് പ്രവേശിക്കുന്ന ഈ മാസത്തിൽ ഈ വെല്ലുവിളിക്ക് പ്രത്യേക പ്രസക്തിയുണ്ട്. 'സാക്ഷര കേരളം സുന്ദരകേരളം' എന്ന ലക്ഷ്യപ്രാപ്തിയിലേക്കുള്ള പ്രയാണത്തിൽ പത്രപ്രവർത്തകരുടെ സഹകരണം സജീവമായിരുന്നു. ലേഖനങ്ങളും റിപ്പോർട്ടുകളുംവഴി പ്രസ്തുത സംരംഭത്തിൽ പലരും പോഷണം നൽകി. അക്കൂട്ടത്തിൽ തിളക്കംകാണിച്ച് അത്യുന്നത അവാർഡിനർഹനായി യുവ പത്രപ്രവർത്തകനായ ശ്രീ. പോൾ മണലിൽ. ക്രൈസ്തവ സുവിശേഷത്തിന് ഇപ്രകാരമുള്ള മേഖലകളിലെ സാംഗത്യം വിളിച്ചറിയിക്കുവാൻ ശ്രീ. പോൾ മണലിൻെറ സമീപനത്തിന് സാധിക്കും.

ഇവയിൽനിന്ന് പ്രചോദനം ഉൾക്കൊള്ളുവാൻ പലർക്കും സാധിക്കട്ടെ എന്നാശംസിക്കുന്നു.

—ജെ. കെ.

ഗലീലക്കടലിന്റെ അടുത്തുള്ള കുന്നിൻചരിവിൽ മൂന്നുദിവസം തന്നോടുകൂടി ചെലവിട്ട ജനങ്ങൾ ആഹാരം കഴിച്ചിട്ടേയില്ല! ഒരർത്ഥത്തിൽ അവർ ഉപവസിക്കയായിരുന്നു. തങ്ങൾക്കു സംതൃപ്തി നൽകുന്ന ഒരു സന്നിധാനത്തിലാണ് അവർ എത്തിയിരിക്കുന്നത്. ഈ ലോകമാകുന്ന മരുഭൂമിയിൽ നമുക്കു തൃപ്തി നേടുന്നതിനായി ഒന്നുമില്ല. യേശുവിന്റെ രക്ഷാസന്ദേശത്തിനു മാത്രമേ, മനുഷ്യർ നേടുന്ന തൃപ്തി നൽകാനാകൂ.

തന്റെ ഒരു ആംഗ്യമോ, വാക്കോ ഉപയോഗിച്ച് ജനങ്ങൾക്കെല്ലാം വേണ്ട ആഹാരം നൽകാൻ കഴിയുന്ന കർത്താവ്, ജനങ്ങൾക്ക് ഭക്ഷണം നൽകാൻ ശിഷ്യൻമാരോട് ആവശ്യപ്പെടുന്നതും, ശിഷ്യൻമാരുടെ പക്കൽനിന്ന് അല്പം അപ്പവും വീഞ്ഞും ഏററുവാങ്ങി, അനുഗ്രഹിച്ച്, വർദ്ധിപ്പിച്ച് വർദ്ധിപ്പിച്ച് എല്ലാവർക്കുമായി നൽകിയതും ശ്രദ്ധേയമാണ്. തന്റെ പ്രവർത്തനശൈലി നാം മനസ്സിലാക്കുന്നതിനും, അന്യരുടെ ആവശ്യങ്ങളെപ്പററി നാം നിരന്തരം ബോധവാൻമാരായി അവരോട് പ്രതികരിക്കുന്നതിനും ഇത് സഹായിക്കുന്നുണ്ട്.

ഒരു സംഗതി ചെയ്യാൻ തങ്ങളെക്കൊണ്ട് ത്രാണിയില്ല എന്ന നിലയിലെത്തിയിട്ടും, കാര്യങ്ങൾ വേണ്ടവിധം നടക്കുന്നതു കാണുമ്പോഴാണ് ദൈവകരങ്ങളുടെ പ്രവർത്തനം മനുഷ്യൻ സ്പഷ്ടമായി ഗ്രഹിക്കുന്നത്. ഇവിടെയും അതുതന്നെ സംഭവിച്ചു. ശിഷ്യൻമാർ തങ്ങളുടെ നിസ്സഹായാവസ്ഥ തിരിച്ചറിയുമ്പോൾ യേശു ഒരടയാളം പ്രവർത്തിക്കാൻ തയ്യാറാകുന്നു.

ഒരു 'അടയാളം' ചെയ്യുന്നതിനുമുമ്പ് യേശു തമ്പുരാൻ തന്റെ ശിഷ്യൻമാരുമായി സംസാരിക്കുന്നു; അവർ തന്റെ ദാസൻമാരല്ല, സ്നേഹിതൻമാരാണ് എന്ന് അവിടുന്ന് വെളിപ്പെടുത്തുകയാണ് (യോഹ. 15:15)

അപ്പവും മീനും കയ്യിലെടുത്ത്, പിതാവിനു സ്തുതി പറയുന്ന യേശു, ദൈവം നൽകുന്ന നല്ല ദാനങ്ങൾക്ക് നാം തന്നോട് നന്ദിയുള്ളവരാണോ? മരുഭൂമിയിൽ തന്റെ ജനങ്ങൾക്കു ഭക്ഷണമേശയൊരുക്കാൻ കഴിയുന്നവനെ വിശ്വസിച്ച് ആശ്രയിക്കാം.

ഭക്ഷണം കഴിച്ച് തൃപ്തരായ ജനങ്ങളെ യേശു പിരിച്ചുവിട്ടു. അവർ എന്നും 'അത്ഭുത'ത്തിലൂടെ കിട്ടുന്ന ഭക്ഷണം പ്രതീക്ഷിച്ചിരിക്കേണ്ടവനല്ല. സ്വന്തം കൈകൾകൊണ്ട് അദ്ധ്വാനിക്കുക എന്നത് അവർക്ക് പ്രാഥമികമായ കർത്തവ്യം തന്നെ.

## പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായർ ജൂലൈ 7

സുവിശേഷപാഠം വി. മർക്കോ 8:20–30

(താരതമ്യപഠനം വി. മത്താ 12:22–37,
വി. ലൂക്കോ. 11:14–23)

അസൂയയെന്ന അധമവികാരം മനുഷ്യനെ എത്ര ആഴമുള്ള നാശകൂപത്തിലെത്തിക്കുന്നു! യേശു തമ്പുരാൻ വീര്യപ്രവൃത്തികളും വലിയ അടയാളങ്ങളും, പ്രവർത്തിക്കുന്നതും, ധാരാളമാളുകൾ തന്റെയടുക്കൽ വന്നുകൂടുന്നതും ''ലോകജ്ഞാനി''കളായ മനുഷ്യർക്ക് അശേഷം രുചിച്ചില്ല. അക്കൂട്ടത്തിൽ തന്റെ സ്വന്ത ഭവനക്കാരുമുൾപ്പെട്ടിരുന്നു, തങ്ങൾക്കു കഴിയാത്തതും, മനസ്സിലാകാത്തതുമെല്ലാം ചീത്തയാണ് അഥവാ അനാവശ്യമാണ് എന്നു കരുതുന്ന ''പകമതിയും'' എവിടെയും കുഴപ്പമുണ്ടാക്കിക്കൊണ്ടേയിരിക്കും. അത്തരക്കാരാണ് യേശുവിന് ''ചിത്തഭ്രമമാണ്'' എന്ന വിചിത്ര കണ്ടുപിടിത്തം നടത്തിയത്.

യരുശലേമിൽനിന്നു വന്ന ന്യായശാസ്ത്രികൾ യേശുവിനെതിരെ കൂട്ടുകെട്ടുണ്ടാക്കാൻ യാത്ര ചെയ്തുവന്നവരാണ്. അവർ നല്ലപഠിപ്പുള്ളവരും, കൂടുതൽ കുഴപ്പമുണ്ടാക്കാൻ കഴിയുന്നവരുമായിരുന്നു. കാരണം അവരുടെ അഭിപ്രായങ്ങൾ ''വിലപിടിപ്പുള്ളതാണെന്ന്'' ജനം വിചാരിച്ചിരുന്നു. യേശുതമ്പുരാൻ പിശാചുക്കളെ പുറത്താക്കുന്നത്, വലിയ പിശാചായ ബേൽസബൂബിനെക്കൊണ്ടാണന്നാണ് അവരുടെ പ്രഖ്യാപനം. അതായത് പിശാചിനെ ''പുറത്താക്കുകയല്ല''; മറിച്ച് സാത്താനുമായുള്ള ഒരു ധാരണ (adjustment)യിൽ പിശാച് ''പുറത്തേക്കു പോകുന്നു'' എന്നു മാത്രം. കർത്താവിന്റെ മറുപടി അവരുടെ കൃത്രിമജ്ഞാനത്തിന്റെ തോലുരിഞ്ഞു.

പിശാച് തന്ത്രശാലിയാകയാൽ അവന്റെ കൈവശമിരിക്കുന്നത് നഷ്ടമാകൽ അവർ സമ്മതിക്കില്ല. സ്വന്തതാല്പര്യത്തിനെതിരെ പ്രവർത്തിക്കത്തക്കവണ്ണം അവൻ ഭോഷനല്ല.

എന്നാൽ യേശുതമ്പുരാൻ ചെയ്യുന്നത് പിശാചിന്റെ തലവനെ ആക്രമിക്കുകയും അവനെ ബന്ധിക്കയും, സൃഷ്ടിയിൽ അധിവാസം ചെയ്യുന്ന അവനെ ബഹിഷ്ക്കരിക്കയുംചെയ്യുകഎന്നതാണ്.

ശാസ്ത്രിമാരുടെ ആരോപണംമന:പൂർവ്വമായ സത്യവിരുദ്ധ പ്രസ്താവനയാകയാലാണ് അത് ''പരിശുദ്ധാത്മാവിനെതിരായ പാപം'' എന്ന് യേശുതമ്പുരാൻ കുററപ്പെടുത്തുന്നത്.

പിശാചുപോലും തന്റെ കുടുംബഭദ്രത സൂക്ഷിക്കുന്നതു നോക്കുക. ഒരു കുടുംബമോ, കൂട്ടമോ, അതിനെതിരായിത്തന്നെ ഛിദ്രിച്ചാൽ അത് നിലനില്ക്കില്ല അഴിഞ്ഞുപോകും. ഇടർച്ചകൾ വരുത്തുന്നവർക്ക് ഇത് എവിടെയും പാഠമായിരിക്കട്ടെ!

## പെന്തിക്കോസ്തിക്കുശേഷം എട്ടാംഞായർ ജൂലൈ 14

സുവിശേഷപാഠം വി. യോഹ. 6:47–59

നിത്യവും സാരവത്തുമായ ജീവന്റെ നിമിത്തവും നിദാനവുമെന്താണെന്ന് ചെറിയ വാക്യങ്ങളിലൂടെ ദിവ്യരക്ഷകൻ വെളിപ്പെടുത്തുന്ന മർമ്മപ്രധാനമായ സുവിശേഷഭാഗമാണിത്. യേശുക്രി

(ശേഷം 34-ാം പേജിൽ)

# അഖിലലോക സഭാകൗൺസിൽ കാൻബറാ സമ്മേളനം

(i)

## [1991 ഫെബ്രുവരി]

കാൻബറാ അസംബ്ളിയിൽ മലങ്കരസഭയുടെ യൂത്ത് ഡെലിഗേററായി സംബന്ധിച്ചതാണ് ലേഖകൻ—പ.

ക്രൈസ്തവ സഭകളുടെ ഐക്യത്തിലേക്കുള്ള പാതയിലെ സങ്കീർണ്ണതകൾ എടുത്തുകാട്ടിയ അഖിലലോകസഭാ കൗൺസിലിൻെറ ഏഴാം സമ്മേളനം 1991 ഫെബ്രുവരി ഏഴു മുതൽ ഇരുപതാം തീയതിവരെ ആസ്ട്രേലിയായുടെ തലസ്ഥാനമായ കാൻബറായിൽ വച്ചു നടന്നു. ആധുനിക ലോകത്തിൻെറ രാഷ്ട്രീയ കുതന്ത്രങ്ങളും ക്രൈസ്തവ സഭകളുടെ അധികാര വടംവലികളും ലോകത്തെ കീഴടക്കുവാനുള്ള കാപ്പിററലിസത്തിൻെറ മോഹവും ഒരുമിച്ചുകൂടിയപ്പോൾ സഭാ കൗൺസിലിൻെറ കാൻബറാ സമ്മേളനം 'സഭാ ഐക്യം' ഇനിയും അകലെ.... എന്ന സത്യം വിളിച്ചറിയിച്ചു.

1991 ഫെബ്രുവരി ഏഴാം തീയതി പ്രാരംഭ പ്രാർത്ഥനയോടുകൂടി അസംബ്ളി ആരംഭിച്ചു. അസംബ്ളിയുടെ പ്രധാന ചിന്താവിഷയം 'പരിശുദ്ധാത്മാവേ വന്ന് സൃഷ്ടിയെ നവീകരിക്കണമേ' എന്നുള്ളതായിരുന്നു. പ്രതിദിന ആരാധനയും പ്രധാന വിഷയത്തെക്കുറിച്ചുള്ള പഠനവും, ബിസിനസ് സെഷനും ആയിരുന്നു അസംബ്ളിയുടെ പ്രധാന പരിപാടികൾ.

### കാൻബറ

1770 ഏപ്രിൽ മാസത്തിൽ ക്യാപ്ററൻ കുക്ക് ആസ്ട്രേലിയായിൽ എത്തിച്ചേർന്നതുമുതൽ അവിടേയ്ക്കുള്ള പാശ്ചാത്യ അധിനിവേശത്തിനുള്ള വാതായനങ്ങൾ തുറക്കപ്പെട്ടു. അന്നുമുതൽ സമാരംഭിച്ച വെള്ളക്കാരുടെ കുടിയേററത്തോടെ പിൻതള്ളപ്പെട്ട തദ്ദേശവാസികളും ഭൂരിപക്ഷം വരുന്ന വെള്ളക്കാരുമാണ് ആസ്ട്രേലിയായുടെ ജനസംഖ്യ. ക്യാപ്ററൻ കുക്ക് ആസ്ട്രേലിയായിൽ എത്തിയ അവസരത്തിൽ തദ്ദേശവാസികളുടെ ജനസംഖ്യ 300000–നും 500000–നും ഇടയ്ക്കായിരുന്നു. ഇന്ന് അവർ കേവലം 200000 മാത്രമാണ്. 1770-നും 1991–നും ഇടയ്ക്കുള്ള ഈ ജനസംഖ്യാകുറവുതന്നെ വെള്ളക്കാരുടെ അടിച്ചമർത്തലിൻെറ തീവ്രത വ്യക്തമാക്കുന്നു. തദ്ദേശവാസികളുടെ പ്രാദേശീക ഭാഷയിൽ 'കാൻബറ' എന്ന പദത്തിനർത്ഥം 'സമ്മേളനസ്ഥലം' എന്നാണ്. വെള്ളക്കാരുടെ ശാസ്ത്ര സാങ്കേതിക വിദ്യകളുടെ വിദഗ്ദത വിളിച്ചറിയിക്കുന്ന തെരുവുകൾ കെട്ടിടങ്ങൾ, യൂണിവേഴ്സിററികൾ, സൂപ്പർ മാർക്കററുകൾ, വെള്ളക്കാരൻ നയിക്കപ്പെടുന്ന സമ്പന്നവർഗ്ഗ ഭരണകൂടം, മുതലാളിത്ത വ്യവസ്ഥയിൽഅധിഷ്ഠിതമായ ജീവിതക്രമം, അവഗണനയുടെയും അടിച്ചമർത്തലിൻെറയും സാക്ഷികളായി പൊതുജീവിതധാരയിൽ നിന്ന് ഒററപ്പെട്ടു കഴയുന്ന തദ്ദേശവാസികൾ....ഇവയാണ് കാൻബറയുടെ ചിത്രം.

### പ്രധാന ചിന്താവിഷയം

ഇദംപ്രഥമമായിട്ടാണ് പരിശുദ്ധാത്മാവിൽ കേന്ദ്രീകൃതമായ പ്രാർത്ഥനാരൂപത്തിലുള്ള ഒരു വിഷയം അഖിലലോക സഭാ കൗൺസിലിൻെറ പ്രധാന ചിന്താവിഷയമായി തിരഞ്ഞെടുക്കുന്നത്. നാല് ഉപവിഭാഗങ്ങളായി പ്രധാന വിഷയത്തെ വിഭാഗിച്ചുകൊണ്ട് പഠനം നടത്തി.

### ജീവദാതാവേ സൃഷ്ടിയെ പരിപാലിക്കണമേ....

സമസ്ത സൃഷ്ടിയുടെയും കർത്താവും പരിപാലകനും, നിയതാവും, കാരണഭൂതനും നവീകരണകർത്താവും ദൈവമാണ് എന്ന അടിസ്ഥാ

വറുഗീസ് വറുഗീസ്, മീനടം

നത്തിലാണ് ഒന്നാം ഉപവിഷയമായ ഈ പ്രാർത്ഥന ഉടലെടുത്തിരിക്കുന്നത്. ദൈവം ജീവദാതാവ് എന്ന അർത്ഥത്തിൽ വിശകലനം ചെയ്യുമ്പോൾ കേവലം മനുഷ്യജീവൻ മാത്രമല്ല വിഷയീഭവിക്കുന്നത് മറിച്ച് വി. വേദപുസ്തകത്തിൽ സൃഷ്ടിപ്പിൻെറ വിവരണം അനുസരിച്ച് മനുഷ്യനും, മൃഗങ്ങളും, സസ്യങ്ങളും, പ്രാപഞ്ചികഘടകങ്ങളും ഉൾപ്പെടുന്ന സമസ്ത സൃഷ്ടിയുടെയും ജീവദാതാവാണ് ദൈവം. ആധുനീക ശാസ്ത്രവിശകലനം അനുസരിച്ച് ഭൂമിയിലെ മനുഷ്യജീവൻെറ നിലനിൽപ്പും ഈ പ്രാപഞ്ചീകജീവനോട് ബന്ധപ്പെട്ടുകഴിയുന്നു. പ്രപഞ്ചജീവനിൽനിന്ന് ഒററപ്പെട്ട് സ്വതന്ത്രമായ ഒരു ജീവിതം നയിക്കുവാൻ മനുഷ്യന് അസാദ്ധ്യമാണ്.

ഇപ്രകാരമുള്ള വേദശാസ്ത്ര സമീപനത്തിൽ നിന്ന് ഉയരുന്ന പ്രധാന ചോദ്യങ്ങൾ:

1) സമസ്ത സൃഷ്ടിയുടെയും സംതുലിതാവസ്ഥയ്ക്ക് വിരുദ്ധമായി പ്രകൃതിയെ മനുഷ്യൻ ചൂഷണം ചെയ്യുന്നത് നീതികരിക്കാമോ?

2) മനുഷ്യാവകാശം പോലെതന്നെ ജീവനുള്ള എല്ലാത്തിനും നിലനിൽപ്പിനുള്ള അവകാശം ഇല്ലേ?

3) ബഹുഭൂരിപക്ഷം ജനങ്ങളും പരിമിതമായ വിഭവശേഷിയിൽ വികസ്വര രാജ്യങ്ങളിൽ ബുദ്ധിമുട്ടി ജീവിക്കുമ്പോൾ ന്യൂനപക്ഷം വരുന്ന വികസിത രാജ്യങ്ങളിലെ ജനങ്ങൾ ബഹുഭൂരിപക്ഷം പ്രകൃതി വിഭവങ്ങളും ചൂഷണം ചെയ്ത് ആർഭാടജീവിതം നയിക്കുന്നത് ശരിയാണോ?

4) ഇപ്രകാരമുള്ള ഒരു ജീവിതസാഹചര്യത്തിൽ സഭയുടെ പ്രത്യേകിച്ച് അഖിലലോക സഭാ കൗൺസിലിന്റെ ഉത്തരവാദിത്വം എന്താണ്?

ഇത്തരത്തിലുള്ള ചോദ്യങ്ങൾക്ക് എല്ലാവർക്കും അംഗീകാരയോഗ്യമായ ഉത്തരം കണ്ടുപിടിക്കുവാൻ അസംബ്ലിക്ക് സാധിച്ചില്ല. പ്രപഞ്ചവും സൃഷ്ടിയുടെ അഭേദ്യ ഭാഗവുമായ മനുഷ്യനും തമ്മിലുള്ള ബന്ധം വികലമാകുന്ന സാഹചര്യത്തിൽ 'ക്രൈസ്തവ ദൗത്യത്തിനും' പുതിയ മാനങ്ങൾ കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. സൃഷ്ടിയുടെ വികലത മാററി നവീകരിക്കുക എന്നത് ഇന്നിന്റെ ക്രൈസ്തവ ദൗത്യത്തിന്റെ അഭേദ്യമായ ഭാഗമാണ്. ജീവൻ നൽകുന്നവനായ പരിശുദ്ധാത്മാവേ സൃഷ്ടിയെ നിലനിർത്തണമെ എന്ന പ്രാർത്ഥനയുടെ പ്രസക്തി ഈ അർത്ഥത്തിലാണ് വ്യക്തമാകുന്നത്.

## പ്രാപഞ്ചിക ജീവനിൽ മനുഷ്യനുള്ള പങ്ക്

സൃഷ്ടിയെക്കുറിച്ചുള്ള വേദപുസ്തകവിവരണം മനുഷ്യനെ സൃഷ്ടിയുടെ മകുടമായി ചിത്രീകരിക്കുന്നു. ഇവിടെ വ്യക്തമാക്കുന്ന ഉത്തരവാദിത്വം സൃഷ്ടിയുടെ മേലുള്ള അധികാരത്തിന്റേയോ, പരിപാലനത്തിന്റേയോ അല്ല മറിച്ച് സൃഷ്ടിയുമായുള്ള സമ്പൂർണ്ണ സംതുലിതാവസ്ഥയുടേതാണ്. പ്രസ്തുത വിഷയത്തെക്കുറിച്ചുള്ള ചർച്ചയിൽ പൗരസ്ത്യ വേദശാസ്ത്രത്തിന്റെയും പാശ്ചാത്യ വേദശാസ്ത്രത്തിന്റെയും വ്യക്തമായ അന്തരം വിശദീകരിക്കപ്പെട്ടു. മനുഷ്യനെ സൃഷ്ടിയിൽനിന്ന് വേർപെടുത്തിയുള്ള അധികാരത്തിന്റെയും സംരക്ഷണത്തിന്റെയും വിശകലനം പാശ്ചാത്യർ നൽകുമ്പോൾ, ആരോഗ്യപരമായ സംതുലിതാവസ്ഥയിൽ അധിഷ്ഠിതമായ സൃഷ്ടിയിലെ സുപ്രധാന കണ്ണിയായി മനുഷ്യനെ ഓർത്തഡോക്സ് പാരമ്പര്യം വിശദീകരിക്കുന്നു. സൃഷ്ടിയിൽ മനുഷ്യനുള്ള സ്ഥാനത്തെക്കുറിച്ചുള്ള ഈ അടിസ്ഥാന വേദശാസ്ത്ര അന്തരം ഈ രണ്ടു പാരമ്പര്യങ്ങളിലേയും സഭാവിജ്ഞാനീയത്തിലും, ആദ്ധ്യാത്മികതയിലും പ്രകൃതിയെക്കുറിച്ചുള്ള വീക്ഷണത്തിലും വ്യക്തമായി പ്രതിഫലിച്ചു.

## സൃഷ്ടിയെക്കുറിച്ചുള്ള നവീന വേദശാസ്ത്ര സമീപനം

സൃഷ്ടിയിൽ മനുഷ്യനുള്ള സ്ഥാനം ഉടമസ്ഥാവകാശത്തിന്റെയും നിയന്ത്രണത്തിന്റെയും എന്നുള്ള പരമ്പരാഗത ദൈവശാസ്ത്ര സമീപനത്തിൽ രാജാവ് എന്ന സമുന്വിത സമീപനം സമ്മേളനത്തിൽ നിന്നുരുത്തിരിഞ്ഞു. സൃഷ്ടിയുടെ അഖണ്ഡതയ്ക്കും ഉദ്ഗ്രഥനത്തിനും വേണ്ടിയുള്ള ഉത്തരവാദിത്വത്തിലും ചുമതലയിലും ആരോഗ്യപരമായ സംതുലിതാവസ്ഥയിലും അധിഷ്ഠിതമായ സൃസ്ടിയെക്കുറിച്ചുള്ള പൗരസ്ത്യ വേദശാസ്ത്രസമീപനം അസംബ്ലിയിൽ ഉരുത്തിരിഞ്ഞു എന്നത് പ്രകൃതിയും മനുഷ്യനും തമ്മിലുള്ള ബന്ധത്തിന്റെ നവീന പാതകളിലേക്കുള്ള വാതായനങ്ങൾ തുറക്കുന്നതിന് നാന്ദി കുറിച്ചു.

## സത്യത്തിന്റെ ആത്മാവേ ഞങ്ങളെ സ്വതന്ത്രമാക്കണമേ.

അടിച്ചമർത്തലിലും അവഗണനയിലും ഒററപ്പെടലിലും കഴിയുന്ന സൃഷ്ടിയുടെ അവസ്ഥയാണ് ഈ പ്രാർത്ഥനയുടെ പശ്ചാത്തലം. സത്യം നിങ്ങളെ സ്വതന്ത്രമാക്കും (യോഹ. 8:32). പിതാവിനാൽ അയയ്ക്കപ്പെടുന്ന സത്യത്തിന്റെ ആത്മാവ് നിങ്ങളെ സകല സത്യത്തിലും നയിക്കും എന്ന കർത്താവിന്റെ പ്രസ്താവനയുടെ പശ്ചാത്തലം പാപത്തിന്റെ ബന്ധനത്തിൽ കഴിഞ്ഞിരുന്ന മനുഷ്യവർഗ്ഗം ആയിരുന്നു. പാപബന്ധനത്തിൽനിന്ന് പരിശുദ്ധാത്മാവിനാൽ ലഭിക്കുകയും നയിക്കപ്പെടുകയും ചെയ്യുന്ന സ്വാതന്ത്ര്യാനുഭവത്തെക്കുറിച്ചുള്ള ചർച്ചയിൽ പാപത്തിന്റെ വ്യക്തിഗത നിർവ്വചനത്തിൽനിന്നും ഘടനാപരവും സാമൂഹികവുമായ വീക്ഷണത്തിലേക്ക് പ്രൊട്ടസ്റ്റന്റ് പാരമ്പര്യത്തിൽ വിശ്വസിക്കുന്നവർ എത്തിച്ചേർന്നു എന്നത് അസംബ്ലിയുടെ ശുഭകരമായ ദർശനത്തിനു മാററുകൂട്ടുന്നു.

പ്രവർത്തിക്കേണ്ടിയത് പ്രവർത്തിക്കാത്തതും പ്രവർത്തിക്കേണ്ടാത്തത് പ്രവർത്തിക്കുന്നതും എന്ന പാപത്തെക്കുറിച്ചുള്ള വ്യക്തിഗത നിർവചനത്തിൽനിന്ന് മാറി മനുഷ്യനും അവൻ ജീവിക്കുന്ന സമൂഹവും പ്രകൃതിയും തമ്മിലുള്ള ബന്ധത്തിന്റെ വികലതയിൽ നിന്നുത്ഭവിക്കുന്ന പൊതു യാഥാർത്ഥ്യമാണ് എന്ന നിഗമനത്തിൽ അസംബ്ലി എത്തിച്ചേർന്നു. പ്രസ്തുത നിഗമനത്തിൽ നിലയുറപ്പിച്ചുകൊണ്ട് ആധുനിക ലോകഘടനയിൽ നിലനിൽക്കുന്ന അനീതി നിറഞ്ഞ സാമൂഹിക ഘടനകളേയും സംസ്കാരമേധാവിത്വത്തേയും സാമുദായിക അധീശത്തേയും പാപബന്ധനങ്ങളായി മനസിലാക്കുകയും അവയ്ക്കെതിരെ മോചനത്തിനുവേണ്ടി പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടേണ്ടിയതിന്റെ ഉത്തരവാദിത്വത്തെയുംകുറിച്ചും അസംബ്ലി തുറന്നു സംസാരിച്ചു. പ്രസ്തുത സാഹചര്യത്തിൽ നിന്നുള്ള സമൂഹത്തിന്റെ വിമോചനവും ഇത്തരത്തിലുള്ള വിമോചനസമരങ്ങളോടുള്ള സഭയുടെ പ്രതികരണവും ഇത്തരുണത്തിൽ പ്രസക്തങ്ങളാണ്,

സമൂഹത്തിന്റെ പൊതുവായ ജീവിതധാരയിൽ തീരുമാനമെടുക്കുന്നതിൽ നിന്ന് വർഗ്ഗത്തിന്റെയും വർണ്ണത്തിന്റെയും പേരിൽ ചിലരെ ഒററപ്പെടുത്തുന്നതും അതിമാനുഷ്യരെ നിർമ്മിക്കു

വാനുള്ള ശ്രമത്തിൽ ജീവശാസ്ത്രവിഭാഗത്തിന്റെ പരീക്ഷണശാലയിൽ പിതൃത്വവും മാതൃത്വവും ടെസ്റ്റ്റ്റ്യൂബുകൾക്ക് വിട്ടുകൊടുക്കുന്നു. പരമ്പരാഗത കുടുംബസംവിധാനവും മാനുഷികബന്ധങ്ങളും തകരുന്നതും സൃഷ്ടിയാലെ മനുഷ്യനുള്ള സൃഷ്ടിപ്പിന്റെ ശക്തി രസതന്ത്രത്തിലെ രാസപദാർത്ഥങ്ങളായി മാററപ്പെടുന്നതും വ്യവസായ മേഖലയിലെ ഉല്പാദനത്തിനും മേഖലകൾ കീഴടക്കുന്നതിനും ഉള്ള ത്വരത ലോകത്തിന്റെ കച്ചവട സംസ്കാരം വളർത്തുന്നതും ഈ പ്രാർത്ഥനയുടെ പശ്ചാത്തലമായി നിലനിൽക്കുന്ന ഇതിന്റെ മുഖങ്ങളാണ്.

സാമ്പത്തികവും രാഷ്ട്രീയവുമായ പ്രശ്നങ്ങൾ മനുഷ്യന്റെ ബന്ധങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നിടത്തോളം കാലം അവയും വേദശാസ്ത്ര പ്രശ്നങ്ങളിൽ ഉൾപ്പെടുന്നു. പരിശുദ്ധാത്മാവ് സത്യത്തിന്റെ ആത്മാവും സകല സത്യത്തിലേക്ക് വഴിനടത്തുന്നതും എന്നു പറയുമ്പോൾ അത് കേവലം മതസത്യം മാത്രമല്ല മറിച്ച് രാഷ്ട്രീയവും സാമ്പത്തികവും എല്ലാം അതിൽ ഉൾപ്പെടുന്നു. നിലവിലിരിക്കുന്ന ജാതീയതയും വംശീയതയും വിഭാഗീയതയും സാമ്പത്തിക അസമത്വവും സാംസ്കാരിക മേധാവിത്വവും ദൈവം സർവ്വ മനുഷ്യവർഗ്ഗത്തിനും പരിശുദ്ധാത്മാവിനാൽ നൽകുന്ന സ്വാതന്ത്ര്യത്തിനും ജീവനും എതിരാണ് എന്ന് അസംബ്ളി തത്വത്തിൽ അംഗീകരിച്ചു എങ്കിലും ഇവയ്ക്കെതിരെയുള്ള സഭയുടെ ദൗത്യത്തെക്കുറിച്ച് പൊതുവായ ധാരണയിൽ എത്തിച്ചേരുവാൻ അഖിലലോക സഭാ കൗൺസിലിൽ നിലവിലിരിക്കുന്ന പാശ്ചാത്യ മേധാവിത്വം മുഖാന്തിരം സാധിച്ചില്ല.

## ഐക്യത്തിന്റെ ആത്മാവേ അങ്ങയുടെ ജനത്തെ അനുരഞ്ജിപ്പിക്കണമേ!

സഭാവിജ്ഞാനീയം അനുസരിച്ച് സഭ ക്രിസ്തുവിന്റെ ശരീരവും ഘടനയിൽ ഏകയോഗവും ആണെങ്കിലും ഇന്ന് ക്രൈസ്തവ സഭകൾ സംഘടനാതലത്തിൽ വിഭിന്ന കാഴ്ചപ്പാടോടുകൂടി വ്യത്യസ്തങ്ങളായി നിലകൊള്ളുന്നു. സഭകളുടെ നിലവിലിരിക്കുന്ന ഈ അനൈക്യമാണ് ഈ പ്രാർത്ഥനയുടെ പശ്ചാത്തലം.

ഐക്യത്തിന്റെ ആത്മാവ് ഒരുമിപ്പിന്റെ ആത്മാവ് എന്നീപ്രകാരം പരിശുദ്ധാത്മാവിനെ അഭിസംബോധന ചെയ്യുമ്പോൾ ഉദ്ദേശിക്കപ്പെടുന്ന ഐക്യം സംഘടനാതലത്തിലുള്ള ക്രൈസ്തവ സഭകളുടെ ഏകീകരണം മാത്രമല്ല മറിച്ച് ക്രിസ്തു ശരീരമാകുന്ന സഭയിലൂടെയുള്ള സമസ്ത സൃഷ്ടികളുടെയും അതുപോലെതന്നെ ദൈവവും സൃഷ്ടിയും തമ്മിലുള്ള ഐക്യത്തേയും സൂചിപ്പിക്കുന്നു. ക്രൈസ്തവ സുവിശേഷം നിരപ്പിന്റെ സുവിശേഷം ആകുന്നു. പൗലൂസ്ശ്ലീഹായുടെ വാക്കുകൾപോലെ ക്രിസ്തുവിൽ യഹൂദനെന്നോ, യവനനെന്നോ, സ്വതന്ത്രനെന്നോ, സ്ത്രീയെന്നോ, പുരുഷനെന്നോ ഇല്ല. എല്ലാവരും ക്രിസ്തുവിൽ ഒന്നാകുന്നു. ഇന്ന് വർഗ്ഗ വർണ്ണ ലിംഗ വ്യത്യാസത്തിൽ കഴിയുന്ന മനുഷ്യനേയും സംതുലിതാവസ്ഥ നഷ്ടപ്പെട്ട പ്രകൃതിയേയും ദൈവവുമായും തമ്മിൽ തമ്മിലും നിരപ്പിക്കുകയാണ് സഭയുടെ കർത്തവ്യം. ഇത് പരിശുദ്ധാത്മാവിലും, പരിശുദ്ധാത്മാവിനാലും നടത്തപ്പെടുന്ന പ്രവർത്തനമാണ്.

വിശ്വാസപരമായ ഐക്യത്തിലുപരിയായി ലോകസമാധാനത്തിനും നീതിക്കും വേണ്ടിയുള്ള പ്രവാചകസമരത്തിലുള്ള ഐക്യമാണ് അഖില ലോക സഭാ കൗൺസിലിൽ വിഭാവനം ചെയ്യുന്നത്. എന്നാൽ സഭാ കൗൺസിലിന്റെ നിലവിലിരിക്കുന്ന ഘടനേയും സ്വഭാവവും പ്രസ്തുത നയത്തിനനുസൃതമായ ക്രിയാത്മക പ്രവർത്തനത്തിൽനിന്നും മഹത്തായ ഈ എക്യുമെനിക്കൽ പ്രസ്ഥാനത്തെ പിന്തിരിപ്പിക്കുന്നു. ഐക്യം, നിരപ്പാക്കൽ എന്ന പദങ്ങൾ ഉപരിതല അർത്ഥത്തിൽ അസംബ്ളിയിൽ വിഷയീഭവിച്ചെങ്കിലും എന്താണിവയുടെ സ്വഭാവം എന്ന് നിർവ്വചിക്കുന്നതിൽ അസംബ്ളി പരാജയപ്പെട്ടു. സമാധാനം, ഐക്യം, നീതി ഇവ പരസ്പരം പൂരകങ്ങളാണ്. മററുള്ളവരുടെ പ്രയാസങ്ങൾ വഹിക്കുവാനുള്ള സന്നദ്ധതയും താദാത്മ്യം പ്രാപിക്കൽ എന്നതിലുപരി വേദനകൾ സഹിക്കലും ആണ് നീതിയുടെയും നിരപ്പിന്റെയും അന്തസത്ത എന്ന സത്യം സൗകര്യപൂർവ്വം വിസ്മരിക്കപ്പെട്ടു.

പഴയനിയമത്തിൽ പ്രതിപാദിക്കുന്ന ജനം ബലഹീനരേയും, നിർദ്ധനരേയും, അടിച്ചമർത്തപ്പെട്ടവരേയും (anawin) പ്രതിനിധീകരിക്കുന്നു. പുതിയനിയമത്തിൽ ക്രിസ്തുവിന് ചുററും കൂടുന്ന ജനക്കൂട്ടം (Ochlos) ദരിദ്രർ, അംഗഹീനർ, മുടന്തന്മാർ, കുരുടന്മാർ എന്നിവരെ പ്രതിനിധീകരിക്കുന്നു. ഇവരോടുള്ള നിരപ്പാകൽ കേവലം താദാത്മ്യം പ്രാപിക്കൽ അല്ല മറിച്ച് വേദന അനുഭവിക്കുവാനുള്ള ക്ഷമതയാണ്. വിശകലന അർത്ഥത്തിന്റെ ഇപ്രകാരമുള്ള ദർശനത്തിലേക്ക് ചർച്ചകൾ ഉയർന്നെങ്കിലും പ്രായോഗിക നിർദ്ദേശങ്ങളിൽ അസംബ്ളി പരാജയപ്പെട്ടു. എങ്കിലും നിരപ്പിന്റെ ആത്മാവിൽ പ്രചോദനപ്പെട്ടു. ലോകത്തിന്റെ അനൈക്യങ്ങൾ നീതിപൂർവ്വം പരിഹരിക്കുവാൻ അഖിലലോക സഭാ കൗൺസിലിന് സാധിക്കട്ടെ എന്നാശംസിക്കാം.

ലോകവിഭവങ്ങളുടെ നീതിപൂർവ്വമായ പങ്കുവയ്ക്കൽ, സഭയുടെ നിരപ്പിന്റെ ശുശ്രൂഷ, നിരപ്പിന്റെ ആത്മാവിൽ അധിഷ്ഠിതമായ ക്രൈസ്തവ സുവിശേഷീകരണത്തിന്റെ പുതിയ സമീപനം, മററു മതങ്ങളും പ്രത്യയശാസ്ത്രങ്ങളും തമ്മിലുള്ള സംവാദം ഇവയെല്ലാം പ്രസ്തുത വിഷയങ്ങളിൽനിന്ന് ഉരുത്തിരിയുന്ന പ്രശ്നങ്ങളാണ്. അഖില ലോകസഭാ കൗൺസിലിന്റെ അടുത്ത ഏഴു വർഷത്തെയുള്ള പഠനത്തിലും പ്രവർത്തനത്തിലും പ്രസ്തുത കാര്യങ്ങൾ വിഷയീഭവിക്കും എന്നു പ്രത്യാശിക്കാം. ★

# നിരണം ഗ്രന്ഥവരി

അടുത്തകാലത്ത് ശ്രദ്ധേയമായ ഒരു അമൂല്യ ചരിത്രരേഖയാണ് നിരണം ഗ്രന്ഥവരി. ഇതിനെ ആസ്പദമാക്കി അഡ്വ. പി. സി. മാത്യു എഴുതുന്ന ലേഖനം ശ്രദ്ധേയമാണ്.—പ.

പതിനേഴാം നൂററാണ്ടിന്റെ മദ്ധ്യകാലം മുതലുള്ള കേരളത്തിലെ ജനജീവിതത്തിന്റെ നാനാവശങ്ങളിലേക്ക് വെളിച്ചംവീശുന്ന ഒരു അപൂർവ്വ താളിയോലഗ്രന്ഥമാണ് നിരണം ഗ്രന്ഥവരി. ചരിത്രപ്രഖ്യാതമായ കൂനൻകുരിശു സത്യത്തിനുശേഷം വാഴിക്കപ്പെട്ട ഒന്നാം മാർത്തോമ്മാ മെത്രാന്റെ കാലംമുതൽ അതാതു കാലങ്ങളിലെ മേൽപട്ടക്കാരുടെ നിർദ്ദേശമനുസരിച്ചാണ് ഇത് എഴുതപ്പെട്ടിട്ടുള്ളതെന്നതിന് മതിയായ സൂചനകൾ ഗ്രന്ഥത്തിൽ പലേടത്തും കാണുന്നുണ്ട്. 1829 വരെയുള്ള ചരിത്രമാണ് ഇതിൽ രേഖപ്പെടുത്തിയിട്ടുള്ളത്. രണ്ടു വശവും നാരായംകൊണ്ട് ഭംഗിയായി എഴുതിയ 179 ഓലകൾ അടങ്ങുന്നതാണ് ഈ പുരാതന ഗ്രന്ഥം. നൂററാണ്ടുകളുടെ ചരിത്രത്തിൽ നിന്നും പെറുക്കിയെടുത്ത അവിസ്മരണീയങ്ങളായ രംഗങ്ങളുടെ ഒളിചിതറുന്ന മുത്തുമണികൾ ഈ താളിയോലകളിൽ പതിഞ്ഞിരിക്കുന്നു. അതിപ്രസക്തമായ സംഭവപരമ്പരകളുടെ രത്നചുരുക്കം മാത്രം ഓരോ കൊച്ചുവാചകങ്ങളായി രേഖപ്പെടുത്തിയിരിക്കുന്നത് വായിച്ചാൽ അനല്പമായ ആശ്ചര്യം തോന്നും. പഴയ മലയാളഭാഷയാണെങ്കിലും വായനക്കാർക്ക് മുഷിച്ചിൽ കൂടാതെ വായിച്ചുപോകാം. അപൂർവം ചില പഴയ മലയാളപദങ്ങളുടെ അർത്ഥം മനസിലാക്കാൻ പ്രയാസം തോന്നാമെങ്കിലും സന്ദർഭംകൊണ്ട് കാര്യങ്ങൾ വിഷമംകൂടാതെ ഗ്രഹിക്കാവുന്നതാണ്.

സഭാചരിത്രഗ്രന്ഥങ്ങളിൽ ഒന്നിലും ഇന്നവരെ രേഖപ്പെടുത്തിയിട്ടില്ലാത്ത ചില വിവരങ്ങൾ നിരണം ഗ്രന്ഥാവരിയിൽ കാണാമെന്നുള്ളതാണ് ഇതിന്റെ ഏററവും വലിയ മേന്മ. സംഭവങ്ങൾ നടക്കുന്ന കാലത്തുതന്നെ പലതും എഴുതപ്പെട്ടിട്ടുള്ളതിനാൽ ഇതിലെ വിവരങ്ങൾ വിശ്വാസയോഗ്യമായി കണക്കാക്കാം. ഈ ഗ്രന്ഥവരി വായിച്ചാൽ ഇന്ന് പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ള പല ചരിത്രസത്യങ്ങളും തിരുത്തിക്കുറിക്കേണ്ടതായി വന്നുകൂടും.

അഞ്ചാം മാർത്തോമ്മാ മെത്രാന്റെ സ്ഥാനം ക്രമീകരിക്കാൻ 1751-ൽ മാർ ബസേലിയോസ് മപ്രിയാനായുടെ നേതൃത്വത്തിൽ മേൽപട്ടക്കാർ ഉൾപ്പെടുന്ന ഒരു സംഘം വൈദികർ മലങ്കരയിൽ വന്നിറങ്ങിയതായി ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ടല്ലൊ. ഇ. എം. ഫീലിപ്പോസ് അദ്ദേഹത്തിന്റെ 'മാർത്തോമാ ശ്ളീഹായുടെ ഇൻഡ്യൻ സഭ' എന്ന സഭാചരിത്രപുസ്തകത്തിൽ ഇങ്ങനെ പറയുന്നു. 'മാർതോമ്മായുമായിട്ട് രമ്യതപ്പെടുന്നത് അസാദ്ധ്യമെന്നു കണ്ടപ്പോൾ മാർ ബസേലിയോസ് തന്റെകൂടെ അന്ത്യോഖ്യയിൽനിന്നുവന്ന യോഹന്നാൻ റമ്പാനെ മാർത്തോമ്മായ്ക്കു പകരം മലങ്കര മെത്രാപ്പോലീത്താ ആയിട്ട് മാർ ഈവാനിയോസ് എന്ന സ്ഥാനപ്പേരിൽ കണ്ടനാട്ടു പള്ളിയിൽവെച്ച് 1752-ൽ വാഴിച്ചു'. (മൂന്നാം പതിപ്പ് പേജ് 164) ഇത് ശരിയല്ലെന്ന് നിരണം ഗ്രന്ഥവരി തെളിയിക്കുന്നു. മാർ ബസേലിയോസ് മപ്രിയാനയുടെകൂടെ മലങ്കരയിലേക്ക് വരുമ്പോൾതന്നെ മാർ ഈവാനിയോസ് മെത്രാനായിരുന്നു. മൂസൽ എന്നു പേരുള്ള ആസോറിന്റെ നഗരിയിൽ നിന്നാണ് മാർ ഈവാനിയോസ് എപ്പിസ്കോപ്പാ വന്നതെന്നാണ് ഗ്രന്ഥവരിയിൽ പറയുന്നത്. യൂഹാനോൻ റമ്പാനായിട്ടല്ല അദ്ദേഹം മലങ്കരയിൽ വന്നത്. ഈ. എം. ഫീലിപ്പോസിന്റെ പുസ്തകം നോക്കി സഭാചരിത്രം എഴുതിയ പലരും ഈ തെററ് ആവർത്തിക്കാൻ ഇടയായി. മലയാളത്തിൽ ആദ്യമായി സഭാചരിത്രം എഴുതിയ പുകടിയിൽ ഇട്ടൂപ്പ് റൈററർ 'മലയാളത്തുള്ള സുറിയാനിക്രിസ്ത്യാനികളുടെ സഭാചരിത്രം' എന്ന പുസ്തകത്തിൽ ഈ തെററ് വരുത്തിയിട്ടില്ലെന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്. നിരണം ഗ്രന്ഥവരിയിൽ പറഞ്ഞിട്ടുള്ളതുപോലെ മാർ ഈവാനിയോസ് മലങ്കരയിൽ വരുമ്പോൾതന്നെ മെത്രാനായിരുന്നു എന്നാണ് ഇട്ടൂപ്പിന്റെ പക്ഷം. മലങ്കരസഭയുടെ ചരിത്രത്തിൽ വിദേശിയരായ മേൽപട്ടക്കാർ മറെറാരു വിദേശിയെ ഈനാട്ടിൽവെച്ച് മേൽപട്ടക്കാരനായി വാഴിച്ച ചരിത്രം ഇല്ല.

1807-ൽ ഡോ. ക്ളോഡിയസ് ബുക്കാനോൻ മലങ്കരയിൽ വന്നപ്പോൾ ആയിരം വർഷത്തോളം പഴക്കമുള്ള ഒരു സുറിയാനി കൈഎഴുത്തു വേദപുസ്തകം വലിയ മാർ ദീവന്നാസ്യോസ് അദ്ദേഹത്തിന് കൊടുക്കുക ഉണ്ടായി. 'മെനെസിസ് നസ്രാണികളുടെ ഗ്രന്ഥങ്ങൾ അരിച്ചുപെറുക്കിയെടുത്ത് നശിപ്പിച്ച കൂട്ടത്തിൽപെടാതെ അങ്കമാലിക്കു കിഴക്കുള്ള മലപ്രദേശത്തുള്ള ഏവിടെയോ സൂക്ഷിച്ചിരുന്നതായിരുന്നു ആ വിശിഷ്ട ഗ്രന്ഥം' എന്നാണ് ചരിത്രകാരനായ പാറേട്ട് അദ്ദേഹത്തിന്റെ 'മലങ്കര നസ്രാണികൾ' മൂന്നാം വാല്യം പേജ് 95-ൽ പറയുന്നത്. ഏത് പള്ളിയിൽനിന്നാണ് വലിയ മാർ ദീവന്നാസിയോസ് തുകൽ കടലാസിൽ എഴുതിയ ആ വിലപിടിച്ച പുരാതന ഗ്രന്ഥം വരുത്തിയെന്നതിനെക്കുറിച്ച് ചരിത്രപണ്ഡിതന്മാർ തമ്മിൽ, അഭിപ്രായവ്യത്യാസം ഉണ്ട്. എന്നാൽ നിരണം ഗ്രന്ഥവരിയിൽ വ്യക്തമായി പറയുന്നു അത് ചെങ്ങന്നൂർ സുറിയാനിപള്ളിയിൽനിന്നും വരുത്തിയതാണെന്ന്.

മലങ്കരസഭയുടെ ചരിത്രത്തിലെ ദു:ഖകരമായ ഒരു സംഭവമാണ് 9–ാം മാർത്തോമ്മാ മെത്രാന്റെ സ്ഥാനം ഒഴിപ്പിച്ചത്. ഒമ്പതാം മാർത്തോമ്മായായി വാഴിക്കപ്പെട്ട അയിപ്പു കത്തനാർ മെത്രാൻ സ്ഥാനത്തിന് പലതുകൊണ്ടും യോഗ്യനല്ലന്ന് പുലിക്കോട്ടിൽ യൌസേഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ മൺഡ്റൊ സായിപ്പ് അവർകളെ ബോധിപ്പിച്ച് സർക്കാർ ആളുകളെയും കൂട്ടി കടമററത്ത് ചെന്ന് ഒമ്പതാം മാർത്തോമ്മാ മെത്രാന്റെ വടിയും മുടിയും സ്ളീബായും, ചുവന്ന കുപ്പായവും വയ്പിച്ചു. അയിപ്പു മെത്രാൻ സ്ഥാനവും ഒഴിഞ്ഞു കടമററത്തുതന്നെ മൂപ്പൻ കത്തനാരുടെ വേഷത്തിൽ പാർത്തു. ഒമ്പതാം മാർത്തോമ്മാ എന്നു മരിച്ചു, എവിടെ കബറടക്കി എന്ന് ഇട്ടൂപ്പു പോലും എഴുതിയിട്ടില്ല–എന്നിങ്ങനെ പാറേട്ട് രേഖപ്പെടുത്തിയിട്ടുണ്ട്.

നിരണം ഗ്രന്ഥവരിയിൽ ഇതിനെക്കുറിച്ച് കൂടുതൽ വിവരങ്ങൾ കാണാം. ഒമ്പതാം മാർത്തോമ്മാ മെത്രാനെ കോട്ടയത്തു കൊണ്ടുപോയിട്ടാണ് കുപ്പായവും മററും ഊരിവെപ്പിച്ചത്. അല്ലാതെ കടമററത്തുവെച്ചല്ല. സ്ഥാനം നഷ്ടപ്പെട്ടശേഷം നിരാശനായ അദ്ദേഹം കടമററത്തുപോയി പാർത്തു. 993–ൽ കടമററത്തുവെച്ച് നിര്യാതനായി.

വലിയ മാർ ദീവന്നാസിയോസ് എന്ന പേരിൽ വിഖ്യാതനായ ആറാം മാർത്തോമ്മാ മെത്രാപ്പോലീത്താ 1808–ൽ നിരണത്തുവെച്ച് കാലം ചെയ്തു. അദ്ദേഹം പണിയിച്ച പുത്തൻകാവ് പള്ളിയിലാണ് കബറടക്കിയത്. തന്നെ പുത്തൻകാവ് പള്ളിയിൽ കബറടക്കണമെന്ന് മുൻകൂട്ടി നിർദ്ദേശം നൽകിയിരുന്നു എന്നും അതനുസരിച്ചാണ് നിരണത്തുനിന്നും പുത്തൻകാവിൽ കൊണ്ടുപോയി കബറടക്കിയതെന്നും ചില ചരിത്രപുസ്തകങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ഈ വസ്തുതയെ ചോദ്യം ചെയ്യുന്ന വിധത്തിലാണ് നിരണം ഗ്രന്ഥവരിയിൽ കാണുന്നത്. വലിയ മാർ ദീവന്നാസിയോസിന്റെ ചരിത്രം സാമാന്യം വിപുലമായി നിരണം ഗ്രന്ഥവരിയിൽ കൊടുത്തിട്ടുണ്ട്. അദ്ദേഹം സുഖമില്ലാതെ കിടന്ന വിവരവും പ്രമുഖ വൈദ്യൻമാരെ കൊണ്ടുവന്ന് ചികിൽസിപ്പിച്ച വിവരവും പറഞ്ഞശേഷം മലങ്കര നസ്രാണികൾക്ക് പ്രിയംകരനായ ആ മഹാചാര്യൻ കാലംചെയ്ത രംഗം വളരെ ഹൃദയസ്പർശിയായി വിവരിച്ചിരിക്കുന്നു. 'കാലം ചെയ്തശേഷം, ഉടൻതന്നെ മുഖവും കൈയ്യും, കാലും കഴുകിച്ച് കുപ്പായങ്ങളും ഇടുവിച്ച് മുടിയും വച്ച് സ്ളീബായും വടിയും പിടിപ്പിച്ച് ധൂമവും വച്ച് 'കസറ'മേൽ (കസേരയിൽ) ഇരുത്തി എന്നാണ് എഴുതിയിട്ടുള്ളത്'. പിന്നീട് കബറടക്കശുശ്രൂഷയുടെ വിവരങ്ങൾ പറയുന്നു. അന്ന് മലങ്കരയിൽ ഉണ്ടായിരുന്ന വിദേശിയനായ ദീയസ്കോറോസ് മെത്രാപ്പോലീത്താ, വലിയ മാർ ദീവന്നാസിയോസുമായി ശത്രുതയിലായിരുന്നു. ബാവാ വന്നു കാണാൻ വലിയ മാർ ദീവന്നാസിയോസ് അനുവദിച്ചിരുന്നില്ല. ഗ്രന്ഥവരിയിൽ തുടർന്ന് പറയുന്നു. 'കബറടക്കത്തിനായി ബാവാ വല്യപെരുമ്പിഴ (ഒരു തറവാട്) വന്നിരുന്നുംകൊണ്ട് ഇങ്ങോട്ട് (നിരണത്തേക്ക്) വരട്ടെയെന്ന് ആളയച്ചാറെ, വരണ്ടായെന്നു എല്ലാപേരുംകൂടെ പറഞ്ഞയച്ചു. എന്നാറെ നാലുനാഴികപ്പാടകലെ ബാവയും കരിങ്ങാട്ടിൽ ചെമ്മാശനുംകൂടെവന്ന് മദുബഹായിൽ കരേറിയിരുന്നു. തെക്കേ വാതുക്കൽ മാപ്പിളമാർ കൂട്ടംകൂടിനിന്നു'. ചുരുക്കത്തിൽ ഒരു സംഘർഷം ഒഴിവാക്കാനാണ് നിരണത്ത് പള്ളിയിൽ അടക്കാതെ പുത്തൻകാവിൽ കബർ തീർത്ത് അവിടെ അടക്കിയത്. കബറിടം തീർക്കാനും മററുമുള്ള ഇനംതിരിച്ചുള്ള ചിലവു വിവരം ഗ്രന്ഥവരിയിൽ കൊടുത്തിട്ടുണ്ട്. ഈ ചിലവെല്ലാം നിരണത്തുകാരാണ് കൊടുത്തത്.

കാട്ടുമങ്ങാട്ട് കൂറിലോസ് ഒന്നാമനെ വാഴിച്ച വിദേശീയനായ മാർ ഗ്രീഗോറിയോസ് കാലംചെയ്ത് മുളന്തുരുത്തി വടക്കേ കബറുങ്കൽ അടക്കി. അന്ന് മലങ്കര ഭരിച്ചിരുന്ന വലിയ മാർ ദീവന്നാസിയോസിനേയോ, മാർ ഗ്രീഗോറിയോസ് ഒന്നിച്ച് വിദേശത്തുനിന്നുവന്ന മാർ ഈവാനിയോസിനേയോ

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Shibu.

പുസ്തകപരിചയക്കുറിപ്പ്:

# ഡയക്കോണിയാ അഥവാ ശുശ്രൂഷ (ii)

**(The Meaning And Nature of Diakonia**
**Dr. PAULOSE MAR GREGORIOS**
**W. C. C. Publication-Geneva)**

അബോദാ—ഡയക്കോണിയ എന്ന ആശയം വിവിധാർത്ഥസമ്പൂർണ്ണമാണ്. സുവിശേഷ പ്രസംഗത്തിലോ സാമൂഹ്യപ്രവർത്തനത്തിലോ (Social action) മാത്രം അത് ഒതുങ്ങിനിൽക്കുന്നില്ല. വാക്കുകൾക്ക് വെളിപ്പെടുത്താനാവാത്ത അർത്ഥതലങ്ങൾ കുർബാന എന്ന അനുഷ്ഠാനത്തിൽ അടങ്ങിയിരിക്കുന്നു. മോശ യഹോവയുടെ സാന്നിദ്ധ്യത്തിലേക്കു പോയി പ്രഭാപൂരിതമായി തിരിച്ചുവന്ന് ജനതയെ നയിച്ചതുപോലെ കുർബാനയിലൂടെ നാമും ദൈവവുമായി സംസാരിച്ച് ദൈവപ്രഭ നിറഞ്ഞവരായി ജനതയെ നയിക്കുന്നതിന് തയ്യാറെടുക്കണം.

ഇംഗ്ലീഷ് വേദപുസ്തകത്തിൽ 'അബോദാ' എന്ന വാക്കിന് 'to do the work of service' എന്ന അർത്ഥമാണ് കൊടുത്തിരിക്കുന്നത്. യഥാർത്ഥ ഹീബ്രുപദമായ 'അബോദായി'ക്ക് സമാനമല്ല ഈ പ്രയോഗം. മുഴുവൻ ജനതയും യഹോവയുടെ വി. കൂടാരത്തിൽ യാഗം അർപ്പിക്കുന്നതായി പഴയനിയമത്തിൽ കാണാം. കൂടാരത്തിൽ ആരാധന അർപ്പിക്കുന്നതുവഴി ഇസ്രായേൽ ജനത യഹോവയുടെ ശുശ്രൂഷകർ (ebed-Yahweh or servant of the Lord) ആകുന്നു. അവരാണ് ജാതികൾക്ക് പ്രകാശമായിത്തീരുന്നത്. പ്രഭാപൂരിതമാകുന്ന വ്യക്തികൾക്കും സമൂഹത്തിനും മാത്രമെ ജനതയെ നയിക്കാനും അവർക്ക് പ്രകാശമാകാനും കഴിയൂ.

പുതിയനിയമത്തിൽ ക്രിസ്ത്യൻ ഡയക്കോണിയ എന്നത് മനുഷ്യനിർമ്മിതമല്ലാത്ത ഒരു പുതിയ ക്ഷേത്രവും പുതിയ 'അബോദാ'യുമാണ് (cultic sacrificial service). യെരുശലേം ദേവാലയ ശുചീകരണം നടത്തിയപ്പോൾ ഈ ദേവാലയത്തെക്കുറിച്ചാണ് യേശു സൂചിപ്പിച്ചത്. എബ്രായ എഴുത്തുകാരൻ പറയുന്ന മനുഷ്യനിർമ്മിതമല്ലാത്തതും, ഭൗമികമല്ലാത്തതും മഹത്തരവും, മികവുററതുമായ കൂടാരം ഈ പുതിയ ക്ഷേത്രം തന്നെ (Heb. 9:11).

പ്രവാചകരീതിയും ആരാധനാസമ്പ്രദായവും തമ്മിൽ വൈരുദ്ധ്യമുണ്ടാകേണ്ടതില്ല. ആരാധനയിൽനിന്നാണ് പ്രവാചക ദൗത്യം ഉടലെടുക്കുന്നത്. ആരാധനയിലൂടെ ദൈവതേജസുകൊണ്ട് മുഖം പ്രകാശിക്കാതെ നാം പ്രവാചകദൗത്യത്തെക്കുറിച്ച് സംസാരിക്കുകയും, സാമൂഹ്യപരിപാടികൾ ഏറെറടുക്കുകയും ചെയ്യുന്നു. യഥാർത്ഥ പ്രവാചകദൗത്യം യഥാർത്ഥ ആരാധനയിൽനിന്നും വരുന്നു. ആരാധനാ അർപ്പണത്തിലൂടെ ലഭിക്കുന്ന പരിശുദ്ധാത്മ നൽവരത്തിലൂടെ വിശുദ്ധ ആലയം കെട്ടിപ്പടുക്കാത്തപക്ഷം അത് ക്രിസ്തീയ ഡയക്കോണിയ അല്ലാതെവരുന്നു.

സഭ യഥാർത്ഥ സഭയാകുന്നത് ക്രിസ്തീയ ഡയക്കോണയയിലൂടെയാണ്. സഭ യഹോവയുടെ ശുശ്രൂഷകൻ ആകുന്നത് (Servant of the Lord, or ebed-Yahweh) ദൈവസാന്നിദ്ധ്യത്തിന്റെ ഉയരങ്ങളിലേക്കു പ്രവേശിച്ച്, പരിവർത്തനവിധേയമാക്കുന്ന ദൈവത്തിന്റെ മഹത്വം അനുഭവിച്ചറിയുമ്പോഴാണ്. ഈ ആത്മരൂപാന്തരപ്രകിയയിലൂടെ മാത്രമെ വിശുദ്ധ മന്ദിരം കെട്ടിപ്പടുക്കാൻ സാധിക്കൂ. ഈ വിശുദ്ധ മന്ദിരത്തിൽ നിന്നാണ് യഥാർത്ഥ ക്രിസ്ത്യൻ ഡയക്കോണിയ ഉടലെടുക്കുന്നത്.

ഡയക്കോണിയയെക്കുറിച്ചുള്ള നമ്മുടെ ഇന്നത്തെ സങ്കല്പം വളരെ യുക്തിവാദപരമാണ്. ശുദ്ധമായ യുക്തിവാദത്തിലൂടെ പക്വമായ ക്രിസ്തീയധാരണ സൃഷ്ടിക്കപ്പെടുന്നില്ല. സമ്പന്നമായ വേദപുസ്തകപ്രതീകങ്ങളിൽ നിന്നും 'അബോദാ—ഡയക്കോണിയ'യെക്കുറിച്ചുള്ള വേദപുസ്തകധാരണ ലഭിക്കുന്നുണ്ട്. മനുഷ്യനിർമ്മിതമല്ലാത്തതും, മഹത്തരവുമായ വിശുദ്ധ മന്ദിരം കെട്ടിപ്പടുക്കലും പരിപാലിക്കപ്പെടലുമാണ് ഡയക്കോണിയ.

---

ചരമവിവരം അറിയിച്ചില്ല. മേൽപറഞ്ഞ രണ്ടുപേരും ഈ അവസരത്തിൽ കണ്ടനാട്ട് പള്ളിയിൽ ഉണ്ടായിരുന്നു. അതിനെ സംബന്ധിച്ച് ഗ്രന്ഥവരിയിൽ പറയുന്നു. 'കണ്ടനാട് സമീപം ആകകൊണ്ടും രണ്ടുപേർ അവിടെ ഇരിക്കകൊണ്ടും എഴുത്തും ആളും ചെന്നില്ല. കാലംചെയ്തതിന്റെ മൂന്നാം ദിവസം അത്രെ അറിവാൻ ഇടവന്നുള്ളു. ഉടൻതന്നെ സങ്കടമായിട്ട് മാർ ഈവാനിയോസ് എപ്പിസ്കോപ്പാ ചെന്നപ്പോൾ കബറടക്കിയിരിക്കുന്നതു കണ്ടു. മറെറദേഹം (കാട്ടുമങ്ങാട്ട് കൂറിലോസ്) മാളികയിൽനിന്ന് എറങ്ങാഴികകൊണ്ടും ഉടൻ കണ്ടനാടിനു പോരികയും ചെയ്തു.

ഇങ്ങിനെ ചരിത്രപുസ്തകങ്ങളിൽ വിവരിച്ചിട്ടില്ലാത്ത ഒട്ടനവധി കാര്യങ്ങൾ നിരണം ഗ്രന്ഥവരിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

—o—




## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ ഉള്ള പള്ളികളിൽ പോയി പ്രാർത്ഥിച്ചാൽ കൂടുതൽ ഫലമുണ്ടോ? ബിജു കെ. ജോൺ, കോട്ടയം

പ്രാർത്ഥിക്കുന്ന ആളിന്റെ ആത്മീകനിലവാരമനുസരിച്ചായിരിക്കും ഫലം. 'ഈ മലയിലുമല്ല ആ മലയിലുമല്ല' എന്നു കർത്താവ് പറഞ്ഞ നിലയിൽ ഉയർന്നവർക്ക് രണ്ടും തമ്മിൽ വലിയ വ്യത്യാസമില്ല. എന്നാൽ സാധാരണക്കാർക്ക് തിരുശേഷിപ്പുള്ളിടത്തു കൂടുതൽ ഭക്തി അനുഭവപ്പെടാറുണ്ട്. ഇത് മന:ശാസ്ത്രപരമായ ഒരു അനുഭൂതിയാണ്. 'കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ' എന്ന് നമ്മുടെ കർത്താവു തോമ്മാശ്ലീഹായോടു കല്പിച്ചതു ഓർക്കുക.

ശവസംസ്ക്കാരസമയത്ത് മൂത്ത മകനോ മറ്റൊരാളോ മദ്ബഹായുടെ നേരെ മൂന്നുപ്രാവശ്യം കുമ്പിടുന്നതെന്തിന്? (Do)

ഇത് എല്ലാ പള്ളികളിലും ഇല്ല. ചില പള്ളികളിൽ ശവം എടുക്കുംമുമ്പ് കുഴിക്കാണം നടയിൽ വച്ച് കുമ്പിടുന്ന പതിവുണ്ട്. ആ പള്ളിയുടെ പാരമ്പര്യം ആയിട്ടു അതു പരിഗണിച്ചാൽ മതി.

മണവാളന്റെ പിമ്പിലോ വശത്തോ ഒരാൾ കുരിശുപിടിച്ചു നില്ക്കുന്നതെന്തിന്? (Do)

ഈ പതിവും ഇന്നു കുറഞ്ഞുകൊണ്ടിരിക്കുന്നു. Best man സാക്ഷിയായി നില്ക്കുന്ന രീതിയാണ് ഇത്. കുരിശും സാക്ഷിയായി പരിഗണിക്കുക. ഈ പതിവ് തുടരുന്നത് നല്ലതാണ്.

---

യഹോവയുട ആവാസം വ്യക്തിയേയോ സ്ഥലത്തേയോ സമൂഹത്തേയോ വിശുദ്ധമാക്കുന്നു. ഇസ്രായേൽ ജനം വിശുദ്ധ ജനമായത് ദൈവത്തിനുവേണ്ടി മാററിവെക്കപ്പെട്ടതുകൊണ്ടല്ല; മറിച്ച് യഹോവയുടെ സാന്നിദ്ധ്യവും ആവാസവും ഉണ്ടായിരുന്നതിനാലാണ്.

ദൈവം സമയകാലത്തിനതീതമായ മനുഷ്യനപ്രാപ്യമായ വിശുദ്ധിയുടെ ഉന്നതങ്ങളിൽ വസിക്കുന്നതിനോടൊപ്പം വേദനിക്കുന്നവരുടെയും കഷ്ടപ്പെടുന്നവരുടെയും ദു:ഖമനുഭവിക്കുന്നവരുടെയും ഇടയിൽ വസിക്കുന്നു.

പ്രവാചകസാക്ഷ്യം ഉപവാസത്തേയും, ബലിയേയും ലഘുവായി കാണുന്നുണ്ടെങ്കിലും ആലയത്തിലെ പ്രതീകാധിഷ്ഠിതമായ അനുഷ്ഠാനങ്ങളെ തള്ളിപ്പറയുന്നില്ലെന്നു മാത്രമല്ല ഊന്നിപ്പറയുകകൂടി ചെയ്യുന്നു. വിശുദ്ധ കൂടാരം പഴയനിയമത്തിന്റെ കേന്ദ്രബിന്ദുവാണ്. വിശുദ്ധ കൂടാരത്തിലെ ആരാധനയാണ് (service of the temple) ഡയക്കോണിയ അഥവാ അബോദാ—ഡയക്കോണിയ എന്ന് പഴയനിയമത്തിൽ പറയുന്നത്. യുക്തിചിന്തയുടെയും പ്രബോധനത്തിന്റെയും കാലഘട്ടത്തിൽ യൂറോപ്യൻ വേദശാസ്ത്ര പണ്ഡിതന്മാർ ആരാധനയുടെയും അനുഷ്ഠാനങ്ങളുടെയും നേരെ വിദ്വേഷം വെച്ചുപുലർത്തിയതിന്റെ ഫലമായി ആഴത്തിലുള്ള പല സുപ്രധാന സത്യങ്ങളും ഒഴിവാക്കപ്പെട്ടു. ആധുനിക യുക്തിചിന്തയുടെ അതിപ്രസരം ആരാധനയോടും മററും വേദപുസ്തകാശയത്തിന് നിരക്കാത്ത ഒരു നിലപാടെടുക്കുവാൻ ലിബറൽ പ്രോട്ടസ്റ്റന്റ് സഭകളെ സഹായിച്ചു.

മോശ ദൈവത്തിന്റെ ഭവനത്തിൽ ഒരു ശുശ്രൂഷകനെപ്പോലെ വിശ്വസ്തൻ ആയിരുന്നു. എന്നാൽ ക്രിസ്തു ദൈവത്തിന്റെ ഭവനത്തിന്മേൽ അധികാരമുള്ള പുത്രൻ എന്ന നിലയിൽ വിശ്വസ്തനായിരുന്നു. വിശുദ്ധ മന്ദിര പുനർനിർമ്മാണം വിശുദ്ധ ശരീരവുമായി ദൃഷ്ടാന്തപരമായി ബന്ധപ്പെട്ടിരിക്കുന്നു. ജീവിക്കുന്ന വിശുദ്ധ മന്ദിരത്തോടൊത്ത് വളരുകയും, ജീവിക്കുന്ന വിശുദ്ധ മന്ദിരത്തെ വളർത്തുകയുമാണ് യഥാർത്ഥ ക്രിസ്തീയ ഡയക്കോണിയ (oikodone as diakonia). മനുഷ്യനു നൽകിയിരിക്കുന്ന എല്ലാ പരിശുദ്ധാത്മ നൽവരങ്ങളും ദൈവത്തിന്റെ ജീവിക്കുന്ന വിശുദ്ധാലയ പുന:സൃഷ്ടിയെ (oikodone) സഹായിക്കുന്നതിനാണ്. ദൈവികവരവും പ്രചോദനവും (charismatic and energenatic) ഇല്ലാതെ കാര്യശേഷിയും സംഘടനാപാടവവുംകൊണ്ട് നടത്തുന്ന പ്രയത്നങ്ങൾ യഥാർത്ഥ ആലയനിർമ്മാണമല്ലാത്തതുകൊണ്ടുതന്നെ ക്രിസ്തീയ ഡയക്കോണിയ അല്ല. സർക്കാരും സന്നദ്ധ സംഘടനകളും സംഘടനാവൈഭവശേഷികൊണ്ടും കാര്യശേഷികൊണ്ടും ചെയ്യുന്ന സേവനങ്ങൾ ക്രിസ്തുവിന്റെ ശരീരനിർമ്മാണമല്ലാതാകുന്നത് ഇതുകൊണ്ടാണ്. പണവും ആളും അയച്ച് വിദൂരതയിൽനിന്ന് നിയന്ത്രിക്കുന്ന പരിപാടികളും പദ്ധതികളും യഥാർത്ഥ ക്രിസ്തീയ ഡയക്കോണിയ അല്ലെന്ന് വേദപാനത്തിന്റെ പശ്ചാത്തലത്തിൽ സമർത്ഥിക്കാൻ സാധിച്ചിരിക്കുന്നു. ലോകസഭാ കൗൺസിലും അതിലെ അംഗസഭകളും തങ്ങളുടെ ദൗത്യം യഥാർത്ഥ വിശുദ്ധ മന്ദിര നിർമ്മാണപ്രകിയ (oikodone or upbuilding of the living temple of God) ആക്കി മാററണമെങ്കിൽ പഴയനിയമത്തിലെ 'അബോദാ' എന്ന മൂലവാക്കിന്റെ സാരാംശം മനസിലാക്കേണ്ടിയിരിക്കുന്നു. (തുടരും)

ശുശ്രൂഷകന്മാർക്കു കൈവയ്പു വേണമോ? (Do)

വേണം. അച്ചന്റെ കൈവയ്പു മാത്രമുള്ള ശുശ്രൂഷക്കാരനെങ്കിൽ മെത്രാപ്പോലീത്താ വരുമ്പോൾ കൈവയ്പു കൊടുപ്പിക്കണം. സൽസ്വഭാവമുള്ളവർക്കും കുമ്പസാരിച്ച് ഒരുങ്ങിവരുന്നവർക്കുമേ കൈവയ്പു കൊടുക്കാവൂ.

1 കൊരി. 11:1–16 വരെയനുസരിച്ചു പുരുഷൻ മൂടുപടമിടരുത്. എന്നാൽ പട്ടക്കാർ തൊപ്പി വയ്ക്കുന്നതോ?

നൈനാൻ ജേക്കബ്, ഉള്ളായം

ആ ഭാഗം യഹൂദമര്യാദയനുസരിച്ച് സ്ത്രീയെ താഴ്ത്തിപ്പറഞ്ഞിരിക്കുന്നതാണ്. സഭയുടെ നിയമമാണ് ഇവിടെ അനുസരിക്കേണ്ടത്. രക്ഷയെന്ന ശിരസ്ത്രം ധരിക്കാൻ എഫെ. 6:17–ൽ കല്പനയുണ്ടല്ലൊ.

ഭാര്യയോ ഭർത്താവോ ജീവിച്ചിരിക്കുമ്പോൾ പുനർവിവാഹം അനുവദിക്കാമോ? (Do)

നമ്മുടെ സഭയുടെ കാനോനനുസരിച്ചു അനുവദിക്കാൻ പാടില്ല. Exception ചോദിക്കാതിരിക്കുകയാണു വേണ്ടത്. കോടതിയിൽ പോയി വിവാഹമോചനം സമ്പാദിച്ചശേഷം High Court Decree വാങ്ങിയ ചിലർക്ക് Exception അനുവദിച്ചിട്ടുണ്ട്.

മെത്രാന്മാർ മോതിരം ധരിക്കയും കൈമുത്തുന്നവർ മോതിരം മുത്തുകയും ചെയ്യണോ? (Do)

പാശ്ചാത്യ സഭകളിലാണ് മോതിരം മുത്തുന്ന പതിവ്. പൗരസ്ത്യ സഭാപാരമ്പര്യത്തിലിതില്ല.

ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ട കർത്താവേ എന്നാണോ ക്രൂശിക്കപ്പെട്ടവനെ എന്നാണോ കൗമായിൽ ശരി? (Do)

ക്രൂശിക്കപ്പെട്ടവനെ എന്നതാണ് ശരിയും വേദപുസ്തക ഉദ്ധരണിയും.

ഞങ്ങൾക്ക് ആവശ്യമുള്ള അപ്പമോ ആഹാരമോ ശരി? (Do)

'അന്നന്നാവശ്യമുള്ള അപ്പം' എന്നതാണു ശരി. വി. കുർബാന അപ്പം എന്ന അർത്ഥം ധ്വനിക്കുവാൻ.

വിശ്വാസപ്രമാണം ഒരാളോ എല്ലാവരുംകൂടെയോ ചൊല്ലേണ്ടത്? (Do)

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Fr. Varkey & Family. Smty. S. Podikunju, Bhilai. V. Rev. M. K. Joseph Cor-Episcopa. ഒരു വിശ്വാസി.







ഒരു വിശ്വാസി, അഹമ്മദ്ബാദ്. രോഗശാന്തിക്ക് ഒരു വിശ്വാസി, തൈമറവുംകര. Jacob A. G.

വനിതാപംക്തി:

# യുവതീസമ്മേളനം

## മർത്തമറിയം സമാജത്തിന്റെ അത്യാവശ്യപ്രവർത്തനപരിപാടി

**Mrs. Elizabeth George**

### ആമുഖം

ഒരേ സ്വഭാവവിശേഷതകളുള്ളവർ ഒരുമിച്ചു കൂടുക, അവരുടെ പ്രശ്നങ്ങൾ പഠിക്കുക, ചിന്തിക്കുക, കൂട്ടായി പ്രവർത്തിക്കുക ഇതാണല്ലോ സംഘടനാ പ്രവർത്തനങ്ങൾകൊണ്ടുദ്ദേശിക്കുന്നത്. വ്യക്തികളുടെ സമ്പൂർണ്ണമായ വളർച്ചയ്ക്ക് ഇതു കൂടിയേ കഴിയൂ. പ്രത്യേകിച്ച് യുവജനങ്ങളുടെ കാര്യത്തിൽ.

ഈ തത്വം പ്രാവർത്തികമാക്കുംവിധം ഒരേ പ്രായക്കാരെ ഉദ്ദേശിച്ച് ബാലികാബാല സമാജങ്ങൾ യുവാക്കളെമാത്രം ഉൾക്കൊള്ളിച്ചുള്ള യുവജനപ്രസ്ഥാനം, മർത്തമറിയംസമാജം, പ്രാർത്ഥനായോഗങ്ങൾ ഇവ സഭയിൽ ക്രമീകൃതമായിട്ടുണ്ട്. എന്നാൽ സണ്ടേസ്കൂൾ പഠനം പൂർത്തിയാക്കിയവരും മർത്തമറിയം സമാജത്തിൽ പങ്കെടുക്കാത്തവരുമായ യുവതികളുടെ ഒരു വലിയ സമ്പത്ത് സഭയ്ക്കുണ്ട്. അവരെ സംഘടിപ്പിക്കുന്നതിനോ അവരുടെ അഭിരുചിക്കനുസരിച്ച് പ്രവർത്തനങ്ങൾ ക്രമീകരിക്കുന്നതിനോ നാം ശ്രമിച്ചിട്ടില്ല. M. G. O. C. S. M. കലാശാലാ വിദ്യാർത്ഥി വിദ്യാർത്ഥിനികളെ ഉദ്ദേശിച്ചിട്ടുള്ളതും യുവാക്കളെകൂടി ഉൾപ്പെടുത്തിയിട്ടുള്ളതുമാകയാൽ വിദ്യാർത്ഥിനികളല്ലാത്തവർക്ക് അംഗങ്ങളാകുന്നതിനോ യുവതികളെമാത്രം ഉദ്ദേശിച്ചുള്ള ക്ളാസുകൾ സംഘടിപ്പിക്കുന്നതിനോ സാദ്ധ്യമാകാതെ വരുന്നു.

### ആവശ്യകത

സഭയിലെ യുവതികൾക്ക് മർത്തമറിയം സമാജത്തിൽ പ്രവർത്തിച്ചുകൂടേ എന്നു ചോദിച്ചാൽ തീർച്ചയായും സാധിക്കും എന്നുതന്നെ ഉത്തരം. പക്ഷെ ഒരു വ്യക്തിയുടെ ജീവിതത്തിലെ സുപ്രധാനമായ കാലഘട്ടമെന്ന് വിശേഷിപ്പിക്കുന്ന 'യൗവ്വന'ത്തെ അതിന്റെ പ്രത്യേകതളോടെ മനസിലാക്കി, പ്രവർത്തനങ്ങൾ സംഘടിപ്പിച്ച്, അവരവരുടെ വ്യക്തിത്വത്തെ മനസിലാക്കി, ജീവിതത്തിന്റെ ശരിയായ വഴിത്തിരുവുകൾ കാട്ടിക്കൊടുക്കേണ്ട ചുമതല ഒരു വലിയ അളവുവരെ സഭയിൽ നിക്ഷിപ്തമായിരിക്കുന്നു. പരിക്ഷാകേന്ദ്രീകൃതമായ (Examination Oriented) ആധുനിക വിദ്യാഭ്യാസ രീതികൾക്കും, സ്ഥാപനങ്ങൾക്കും, യുവതികളുടെ ധാർമ്മികവും മാനസികവുമായ വളർച്ചയ്ക്ക് സഹായിക്കുന്ന പദ്ധതികൾ നടപ്പിലാക്കാൻ കഴിയാതെവരുന്നതിനാൽ, അതിന്റെ കുറവ് സഭാപ്രവർത്തനങ്ങളിലൂടെ നികത്തിയെടുക്കേണ്ടതുണ്ട്.

പുരാതന ചട്ടകൂട്ടുകളും മൂല്യങ്ങളും പാരമ്പര്യ വിശ്വാസങ്ങളും വസ്തുനിഷ്ഠമായി മനസിലാക്കി പിന്തുടരുവാൻ ആഗ്രഹിക്കുന്ന യുവതികളുടെ സംശയനിവാരണത്തിനുള്ള 'ചോദ്യ'ങ്ങൾ മുതിർന്നവർക്ക് ഉൾക്കൊള്ളാനാവില്ല. പലപ്പോഴും ഇത്തരത്തിലുള്ള ഒററപ്പെടുത്തലും വിമർശനങ്ങളും 'തലമുറകളുടെ വിടവു'മൂലം യുവതികൾ അനുഭവിക്കേണ്ടിവരുന്നതിനാൽ ഇടവക പ്രവർത്തന

---

എല്ലാവരുംകൂടെയാണ് ചൊല്ലേണ്ടത്. ഗ്രീക്കുസഭയിൽ എല്ലാവരും പാടുകയാണ് പതിവ്. വിശ്വാസപ്രമാണം പാട്ടാക്കുന്നതു നന്നായിരിക്കും.

ശവസംസ്ക്കാര സമയത്തു ചിലർ മൃതദേഹത്തിൽ സൈത്തു ഒഴിക്കുന്നില്ല. എന്തുകൊണ്ട്?

(Do)

തൈലാഭിഷേകം നടത്തിയെന്ന കാരണത്താലോ, സൈത്ത് ഇല്ലാഞ്ഞോ ആയിരിക്കാം. എല്ലാ ശവത്തിനും സൈത്ത് ഒഴിക്കുന്നതാണ് നല്ലത്.

പള്ളിപ്പെരുനാൾ കല്ലിട്ട ദിവസമോ കൂദാശ ചെയ്ത ദിവസമോ?

എബി ജോസഫ്, ദേവഗിരി

രണ്ടു വിധത്തിലുമാകാം. എന്നാൽ കൂടുതൽ നടപ്പിലിരിക്കുന്നത് ഏതു പരിശുദ്ധന്റെ നാമത്തിലാണോ പള്ളി സ്ഥാപിച്ചിട്ടുള്ളത് ആ പരിശുദ്ധന്റെ ഓർമ്മദിനം പെരുനാളായി ആഘോഷിക്കുന്നതാണ്.

ജൂബിലിയോ? (Do)

പള്ളികൂദാശയ്ക്കുശേഷമുള്ള ജൂബിലികളാണ് അഭികാമ്യം.

വിവാഹ കൂദാശ മാത്രം ചില ദിവസം വിലക്കിയിരിക്കുന്നതെന്തുകൊണ്ട്?

എം. എ. ജോർജ്, കോയിപ്രം

ചൊവ്വാഴ്ചത്തെയും വ്യാഴാഴ്ചത്തേയും വിലക്ക് ബുധൻ, വെള്ളി നോമ്പ് ആകയാലാണ്. ഞായർ തലേരാത്രി വിവാഹബന്ധം വിലക്കുള്ളതാണ്. ഞായർ വൈകിട്ടും തിങ്കൾ വൈകിട്ടും വിവാഹബന്ധം അനുവദിച്ചിരിക്കുന്നതിനാൽ ആ രണ്ടു ദിവസം വിവാഹകൂദാശയാകാം. ★

ങ്ങളിൽനിന്നും അകന്നു നിൽക്കുന്നതിനും തങ്ങളെ അംഗീകരിക്കുന്ന മററു സംഘടനകളിൽ ചേർന്നു പ്രവർത്തിക്കുന്നതിനും യുവതികൾ പ്രേരിതരാകുന്നു. ഈ കൂട്ടരിൽ ഒരു നല്ല പങ്കും ഇതരസഭാനേതൃത്വത്തിലുള്ള പ്രാർത്ഥനാഗ്രൂപ്പുകൾ, Y. W. C. A., മഹിളാസമാജങ്ങൾ എന്നിവയുടെ നേതൃത്വസ്ഥാനം വഹിക്കുന്നതായിതന്നെ കാണാൻ കഴിയും. ജീവിതത്തിന്റെ എല്ലാ തുറകളിലും പുരുഷന്മാർക്കൊപ്പം പ്രവർത്തിക്കയും ചിന്തിക്കുകയും നൂതനാശയങ്ങൾ ആവിഷ്ക്കരിക്കയും ചെയ്യുന്ന സ്ത്രീകളുടെ ബുദ്ധിശക്തിയും കർമ്മവൈഭവവും സഭയ്ക്കുകൂടി മുതൽകൂട്ടുവാനുള്ള പദ്ധതികൾ നടപ്പാക്കുവാൻ ഇനിയും നാം വൈകിക്കൂടാ.

കരിയും പുകയും അന്ധവിശ്വാസങ്ങളും അകാരണമായ ഭീതിയും തിരുകിനിറച്ചതാണ് ഒരർത്ഥത്തിൽ, ഞങ്ങൾ, സ്ത്രീകളുടെ തലച്ചോറുകൾ. ബാല്യത്തിൽ മാതാപിതാക്കൾക്കും യൗവനത്തിൽ ഭർത്താവിനും വാർദ്ധക്യത്തിൽ മക്കൾക്കും വിധേയരായി പുകമറയ്ക്കുള്ളിൽ അഹോരാത്രം പണിയെടുത്ത് ദൈവദത്തമായ വ്യക്തിത്വത്തെ വികസിപ്പിക്കുവാനനുവദിക്കുംവിധം, വിശ്രമവേളകൾ കണ്ടെത്തി സ്വയം വായിക്കുവാനോ, ചിന്തിക്കുവാനോ തരപ്പെടാതെ സ്വന്തം തലച്ചോറിനെ പുകയും മാറാലയുംകൊണ്ട് തിരുകി നിറയ്ക്കുവാൻ വിധിക്കപ്പെട്ടവരാണ് പഴയ തലമുറയിലെ ഭൂരിഭാഗം സ്ത്രീകളുമെങ്കിൽ, ആധുനിക തലമുറയിലെ സ്ഥിതി ഇതിലും ദാരുണമാണ്. ഇന്ന് കായികാദ്ധ്വാനം കുറഞ്ഞു വിശ്രമവേളകൾ വർദ്ധിച്ചു. പക്ഷെ മനുഷ്യവികാരങ്ങളെ ഇക്കിളിപ്പെടുത്തുന്ന സാങ്കല്പികമായ പൈങ്കിളി നോവലുകളും മനുഷ്യനിലെ ഹീനഭാവങ്ങളുടെ ഭീകരവിവരണങ്ങൾകൊണ്ട് സമ്പുഷ്ടവുമായ 'മ'കാരാദിമാസികകൾ വായിച്ച് അവ ജീവിതത്തിൽ പ്രായോഗികമാക്കികാണുവാനുള്ള വെമ്പലിൽ മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും 'ക്ലിക്കി'ൽ സ്വന്തം തലച്ചോറിനെ തളച്ചിടുവാനുള്ള പ്രവണത കേരളത്തിലെ യുവതികളിലും അനുദിനം വർദ്ധിച്ചുവരുന്നു. ഏകദേശം പത്തു വയസു കഴിയുമ്പോൾത്തന്നെ ബാല്യത്തോട് വിടപറഞ്ഞ് കൗമാരത്തിലേക്കു വരുവാൻ വെമ്പിനിൽക്കുന്ന വിദ്യാർത്ഥീവിദ്യാർത്ഥിനികളും യുവത്വത്തിന്റെ പ്രത്യേകതയായ 'സമ്മർദ്ദവും കൊടുംകാററും' (Stress and Storm) അനുദിനം വർദ്ധിച്ചുംവരുന്നു. ഇതിനെ ആരോഗ്യപരമായ രീതിയിൽ അഭിമുഖീകരിക്കുവാനും, അതിജീവിക്കുവാനും സൃഷ്ടിപരമായ രീതിയിൽ തങ്ങളുടെ കഴിവ്, സമയം, വ്യക്തിത്വം ഇവ ഉപയോഗിക്കുന്നതിനും യുവതികൾക്കു സഹായകരമായ ബോധവൽക്കരണ കർമ്മപരിപാടി മർത്തമറിയം സമാജത്തിന്റെ ആഭിമുഖ്യത്തിൽ ആസൂത്രണംചെയ്തു നടപ്പാക്കാവുന്നതാണ്.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




Rajnu Thomas.




താമസിച്ചതിന് ക്ഷമാപണം
ബേബിക്കുട്ടി.




Joyce Mathew Muland.




Mrs. Elizabeth Varkey.

# ഇംഗ്ളീഷിൽ പഠിക്കുക, മലയാളം വായിക്കുക

പ്രൊഫ. ജേക്കബ് കുര്യൻ, ഓണാട്ട്

(ഈയിടെ കോട്ടയം മലയാള സംരക്ഷണവേദി 'മലയാളത്തെ രക്ഷിക്കുക, മലയാളിയാവുക' എന്ന പേരിൽ ഒരു ലഘുലേഖ പുറപ്പെടുവിക്കുകയുണ്ടായി. അദ്ധ്യയന മാധ്യമം ആദ്യന്തം മലയാളമാക്കുക, കലാലയങ്ങളിൽപോലും മലയാളം നിർബന്ധിത ഒന്നാം ഭാഷയാക്കുക തുടങ്ങി അപകടകരങ്ങളായ പല നിർദ്ദേശങ്ങളുമുള്ള ആ ലഘുലേഖയിലെ വാദങ്ങളോടുള്ള ഒരു വിയോജനക്കുറിപ്പാണ് താഴെ കൊടുക്കുന്നത്. അദ്ധ്യയന മാധ്യമം മലയാളമാക്കുന്നതിനെക്കുറിച്ചു പഠിച്ച് ഉചിതമായ നിർദ്ദേശങ്ങൾ തയ്യാറാക്കാൻ മഹാത്മഗാന്ധി സർവ്വകലാശാല സെനററ് ഉപസമിതിയെ നിയോഗിച്ചിരിക്കുന്ന പശ്ചാത്തലത്തിൽ ഈ വിവാദം കൂടുതൽ കാലികപ്രാധാന്യം ആർജ്ജിച്ചിട്ടുണ്ട്. ലേഖകൻ കോട്ടയം ബസേലിയോസ് കോളജിലെ അദ്ധ്യാപകനാണ്.)

നമ്മുടെ മാതൃഭാഷയായ മലയാളത്തിന് അർഹമായ പരിഗണന വിദ്യാഭ്യാസമേഖലയിൽ ലഭിക്കുന്നില്ലെന്ന ആക്ഷേപത്തിന് ദശവർഷങ്ങളുടെ പഴക്കമുണ്ട്. ഇംഗ്ളീഷ് ഭാഷ മാധ്യമമാക്കിയിരിക്കുന്ന ചില വിദ്യാലയങ്ങൾ മലയാള ഭാഷയോട് കാട്ടുന്നതായി പറയപ്പെടുന്ന 'വർണ്ണ വിവേചന'ത്തിനെതിരായി ഉയരുന്ന അമർഷം തികച്ചും സ്വാഭാവികമായ പ്രതികരണവുമാണ്. എന്നാൽ നമ്മുടെ അദ്ധ്യയനമാധ്യമം ആദ്യന്തം മലയാളമായിരിക്കണം. കോളജ് തലത്തിൽപോലും മലയാളം നിർബന്ധിതഒന്നാം ഭാഷയായിരിക്കണം എന്നൊക്കെയുള്ള ശാഠ്യങ്ങൾ പരിധികടക്കുന്നില്ലേ എന്നാണ് ഈ ലേഖകൻെറ ആശങ്ക. ഈ നിർദ്ദേശങ്ങൾക്കെതിരെ ഒരു വിയോജനക്കുറിപ്പെഴുതുമ്പോൾ ഇംഗ്ളീഷിൻെറ പ്രാധാന്യം കുറഞ്ഞുപോകുന്നതിൽ അസ്വസ്ഥനാകുന്ന ഒരു ഇംഗ്ളീഷ് അദ്ധ്യാപകൻെറ വിഹ്വലതകളുടെ പ്രകാശനമായി ഇതിനെ കാണരുതെന്ന് ആമുഖമായി അഭ്യർത്ഥിക്കട്ടെ.

ഭാരതത്തിലെ ഭാഷാപ്രശ്നം അതിസങ്കീർണ്ണമായ ഒന്നാണ്. സംസ്കൃതം ഒരു മൃതഭാഷയായിക്കഴിഞ്ഞിട്ട് നൂററാണ്ടുകൾ ഏറെയായി. അതിൻെറ സുവർണ്ണ കാലഘട്ടങ്ങളിൽപോലും സംസ്കൃതം ഒരിക്കലും ജനസാമാന്യത്തിൻെറ ആശയവിനിമയഭാഷ ആയിരുന്നില്ല; നേരേമറിച്ച് അഭിജാത വർഗ്ഗങ്ങളുടെ 'സ്ററാററസ് സിംബൽ' ആയിരുന്നു. സംസ്കൃതത്തിൻെറ വളർച്ചയും പ്രചാരവും നിലച്ചതോടെ, ഭാഷകൾ കലങ്ങിയ ബാബേലായ ഈ ഭാരതത്തിൽ എല്ലാവർക്കും ഏറെക്കുറെ സ്വീകാര്യമായ ഒരു ബന്ധഭാഷ ആവിർഭവിക്കുക എന്നത് ചരിത്രപരമായ അനിവാര്യതയായിത്തീർന്നു, ഈ പശ്ചാത്തലത്തിൽ വേണം ഇംഗ്ളീഷിൻെറ ഇന്നാട്ടിലെ സ്വീകാര്യതയേയും വളർച്ചയേയും നോക്കികാണാൻ. ഈ ഒരു ബന്ധഭാഷ ഇല്ലായിരുന്നെങ്കിൽ അറുപതിലേറെ ഭാഷകളാലും ഭാഷാഭേദങ്ങളാലും (dialects) വിഭജിക്കപ്പെട്ട ഒരു ജനതയെ സ്വാതന്ത്ര്യപ്രസ്ഥാനത്തിലേക്കോ ഒരു ഏകീകൃത ദേശീയതയിലേക്കോ നയിക്കാൻ സാധിക്കുമായി

---

## പദ്ധതികളും ആസൂത്രണവും

മേൽപറഞ്ഞ വസ്തുതകളുടെ ലക്ഷ്യപ്രാപ്തിയ്ക്കുതകുംവിധം ക്രമീകരിക്കാവുന്ന ഏതാനും പരിപാടികൾ ചുവടെ ചേർക്കുന്നു.

1. വേദപുസ്തകപഠനം
2. ഓർത്തഡോക്സ് വിശ്വാസപഠനം
3. മന:ശാസ്ത്രവിജ്ഞാനം
4. കുടുംബപരിപാലനവും ഗൃഹസംവിധാനവും
5. ഗൈഡൻസ്, കൗൺസലിംഗ്
6. ലൈംഗിക വിദ്യാഭ്യാസം
7. ഗാനപരിശീലനം പ്രസംഗപരിശീലനം
8. Classes on Gynaccology

15 വയസിനുമേൽ പ്രായമുള്ള യുവതികൾക്കായി മൂന്നു മാസത്തിലൊരിക്കൽ ഭദ്രാസനാടിസ്ഥാനത്തിലോ, ഡിസ്ട്രിക്ടടിസ്ഥാനത്തിലോ സംഘടിപ്പിക്കാവുന്ന ഏകദിനസമ്മേളനങ്ങളിൽ ആനുകാലിക പ്രസക്തിയുള്ള വിഷയങ്ങളെക്കുറിച്ച് ചർച്ചയും, മേലുദ്ധരിച്ച പദ്ധതികളെ ആസ്പദമാക്കി വിവിധ വിഷയങ്ങളിൽ ക്ലാസുകളും സംഘടിപ്പിക്കാവുന്നതാണ്. മുൻകൂട്ടി നൽകുന്ന വിഷയത്തെക്കുറിച്ച് സ്വതന്ത്രമായി സംസാരിക്കുവാൻ നിശ്ചയമായും യുവതികൾക്ക് സമയം അനുവദിക്കേണ്ടതുണ്ട്. School of liturgical Music—ൻെറ പ്രതിനിധികൾ ഗാനപരിശീലനം നടത്താൻ മുൻപോട്ടു വന്നാൽ സഭയിലെ ആരാധനാ പരിഷ്ക്കാരങ്ങൾ ഏകീകരിക്കാനാവും.

ഉച്ചഭക്ഷണം അംഗങ്ങൾ സ്വയമായി കരുതുമെങ്കിൽ രജിസ്ട്രേഷനുവേണ്ടി നിർബന്ധമായി ഫീസീടാക്കേണ്ടതില്ല. തന്മൂലം ആത്മാർത്ഥമായി ആഗ്രഹിക്കുന്ന ഏതു യുവതിക്കും സമ്മേളനത്തിൽ പങ്കെടുക്കാമെന്നതാണ് മറെറാരു മേന്മ.

ഇപ്രകാരം വൈവിധ്യങ്ങളായ പ്രവർത്തനശൈലിയിലൂടെ മർത്തമറിയം സമാജപ്രവർത്തനങ്ങൾ ക്രമീകരിച്ചാൽ പ്രസ്ഥാനത്തിലേക്ക് കൂടുതൽ യുവതികളെ ആകർഷിക്കാനാവുമെന്നതിൽ സംശയമില്ല.

—o—

രുന്നോ എന്നത് ചരിത്രം ഉത്തരം നൽകേണ്ട ചോദ്യമാണ്.

ഇംഗ്ലീഷ് പഠിക്കുക എന്നതും, ഇംഗ്ലീഷിൽ പഠിക്കുക എന്നതും വ്യത്യസ്ഥങ്ങളായ കാര്യങ്ങൾ തന്നെയാണ്. കേരളത്തിൽനിന്ന് ഇക്കാലയളവിൽ മികച്ച ചിന്തകന്മാരും ശാസ്ത്രജ്ഞന്മാരും ഉയർന്നു വരാത്തതെന്തുകൊണ്ട് എന്ന ചോദ്യം തികച്ചും പ്രസക്തവുമാണ്. പക്ഷെ ഈ ചോദ്യത്തിന് 'മലയാളത്തെ രക്ഷിക്കുക, മലയാളിയാവുക' എന്ന ലഘുലേഖയിൽ ലേഖകൻ ഡോ. കുര്യാസ് (റീഡർ, മഹാത്മഗാന്ധി സർവ്വകലാശാല) നൽകുന്ന ഉത്തരം ബാലിശം മാത്രമല്ല, അതിരുകടന്ന അതിലഘൂകരണം (oversimplification) കൂടിയാണ്. നമ്മുടെ ഉപരിപഠനം മുഴുവൻ ഇംഗ്ലീഷിലായതുകൊണ്ടാണ് ഇവിടെ പ്രതിഭാസമ്പന്നർ ഉദിച്ചുയരാത്തതെന്നാണ് അദ്ദേഹത്തിന്റെ യുക്തി! ഇതു ശരിയാണെങ്കിൽ ഉന്നത വിദ്യാഭ്യാസ മാധ്യമമായി മലയാളം അംഗീകരിക്കപ്പെട്ടുകഴിഞ്ഞാൽപിന്നെ ഈ കൊച്ചുകേരളം താത്വികാചാര്യന്മാരാലും നോബൽ ജേതാക്കളാകാൻ പോന്ന യശസ്വികളായ ശാസ്ത്രജ്ഞരാലും നിറഞ്ഞുകവിയണമല്ലോ? ഭാഷാസ്നേഹം മനസിലാക്കാം. പക്ഷെ അത് നാമൊക്കെ 'ലിംഗ്വിസ്റ്റിക് ഷോവിനിസം' എന്ന് ഓമനപ്പേരിട്ട് വിളിക്കുന്ന ഭാഷാഭ്രാന്തായി കലാശിച്ചാലോ? എങ്കിൽപിന്നെ തമിഴ്നാട്ടിലെ സുഹൃത്തുക്കൾ ചെയ്തതുപോലെ ബ്രഷും റ്റാറുമായി നടന്ന് 'ആംഗലവാണി'യിലുള്ള ബോർഡുകളും പരസ്യങ്ങളും മായ്ക്കാം, മലയാളം രക്ഷപ്പെടട്ടെ!

## 'നിർബന്ധിത' ഒന്നാംഭാഷ

കേരളത്തിൽ ഹൈസ്കൂൾതലം വരെ ഒന്നാം ഭാഷയായി മലയാളം തുടരുകയാണ്. എന്നാൽ കലാശാലകളിലും മലയാളം നിർബന്ധിത ഒന്നാം ഭാഷയാക്കണം, അദ്ധ്യയനമാധ്യമമാക്കണം എന്നിങ്ങനെയുള്ള ശാഠ്യങ്ങൾ തലമറന്നെണ്ണതേക്കൽ തന്നെയാണ്. ഉന്നതവിദ്യാഭ്യാസരംഗത്ത് നമ്മെക്കാൾ അനേകം കാലം മുന്നിൽ നിൽക്കുന്ന റഷ്യയിലും ജർമ്മനിയിലും പോലും ഇന്ന് ഇംഗ്ലീഷ് ഭാഷാ പഠനത്തിന് ഊന്നൽ നൽകിത്തുടങ്ങിയിട്ടുണ്ട്. ശാസ്ത്ര–സാങ്കേതിക മണ്ഡലങ്ങളിലെ ആനുകാലിക വികാസപരിണാമങ്ങളെപ്പറ്റി കാലാകാലങ്ങളിൽ വിവരങ്ങൾ ലഭ്യമാവുന്നത് പ്രധാനമായും ലോകത്തിന്റെ ബന്ധഭാഷയായ ഇംഗ്ലീഷിൽ പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങളിലും ജേർണലുകളിലും കൂടി മാത്രമാണ് എന്നതാണ് ഈ രാജ്യങ്ങളിൽ ഇംഗ്ലീഷ് പഠനം പ്രചാരമാർജ്ജിക്കാൻ ഇടയാക്കിയത്. പ്രസ്തുത രാജ്യങ്ങളിലെ ഭാഷകൾ നമ്മുടെ മാതൃഭാഷയെക്കാൾ ബഹുദൂരം മുന്നിലെത്തിയവയാണെന്നുള്ളത് വിസ്മരിക്കാവുന്നതല്ല. ആ നിലയ്ക്ക് ഉന്നതവിദ്യാഭ്യാസ മാധ്യമം മലയാളമാക്കുന്നത് കുതിരയ്ക്കു മുന്നിൽ വണ്ടികെട്ടലാവും, ദൂരവ്യാപകങ്ങളായ തിക്താനുഭവങ്ങൾക്ക് ഇടനൽകുകയും ചെയ്യും.

ശാസ്ത്ര–സാങ്കേതികരംഗങ്ങളിലെ പുതിയ പ്രവണതകളെപ്പറ്റിയുള്ള പ്രബന്ധങ്ങളും ഗ്രന്ഥസഞ്ചയവും ഇംഗ്ലീഷിൽ മാത്രമായിരിക്കുമല്ലോ ആദ്യം പ്രത്യക്ഷപ്പെടുക. ഇവ പരിഭാഷപ്പെടുത്തി നമ്മുടെ വിദ്യാർത്ഥികളുടെ പക്കൽ എത്തിക്കാനെടുക്കുന്ന ദീർഘമായ കാലയളവിനുള്ളിൽ ഈ പ്രബന്ധങ്ങളിലെയും ഗ്രന്ഥങ്ങളിലെയും പരാമർശങ്ങളൊക്കെ ഏറെക്കുറെ കാലഹരണപ്പെട്ടിരിക്കും. മാത്രമല്ല, നമ്മുടെ പുസ്തകങ്ങളുടെയും പ്രസിദ്ധീകരണങ്ങളുടെയും നിലവാരത്തെക്കുറിച്ച് നമുക്കെങ്കിലും യാഥാർത്ഥ്യബോധം ഉണ്ടാവണമല്ലോ? അന്തർദ്ദേശീയ നിലവാരമുള്ള ഒരു പുസ്തകമോ പ്രബന്ധമോ എന്ന് നമുക്ക് പ്രസിദ്ധീകരിക്കാൻ കഴിയും? അതുകൊണ്ട് ഉന്നതവിദ്യാഭ്യാസവും മലയാളത്തിലാക്കണം. എന്ന നിർബന്ധത്തിനു വഴങ്ങിയാൽ വിവിധ വിജ്ഞാനശാഖകളിലെ ആനുകാലിക ഗതിവിഗതികൾ ഉൾക്കൊള്ളാൻ മലയാളിക്ക് സാദ്ധ്യമല്ലാതായിത്തീരും. ഇത്തരത്തിൽ നമ്മുടെ ഉന്നത വിദ്യാഭ്യാസമേഖലയെ കാൽ നൂറ്റാണ്ടു പിന്നിലേക്ക് നയിക്കണമെന്ന 'സദുദ്ദേശം' ആർക്കുമില്ലെന്ന് ആശിക്കുന്നു.

## തൊഴിൽ സാദ്ധ്യത–<br>ഒരു പുനർചിന്തനം

തൊഴിൽ അവസരങ്ങളുടെ ലഭ്യതയുടെ കാര്യത്തിൽ കഠിനമായ ക്ഷാമമനുഭവിക്കുന്ന നമ്മുടെ കൊച്ചുകേരളം ഇന്നും കയറ്റുമതി ചെയ്യുന്ന ഏറ്റവും ശ്രദ്ധേയമായ ഇനം നമ്മുടെ അഭ്യസ്തവിദ്യരായ ചെറുപ്പക്കാരാണ്. അവരെ ഭാരതത്തിനകത്തോ പുറത്തോ ഉള്ള തൊഴിൽദാതാക്കളുടെ അടുത്തെത്തിക്കുന്നതും, തൊഴിൽ തരപ്പെടുത്തി കൊടു

# “ജ്ഞാനത്തോടെ നീ അവയെ ഉണ്ടാക്കിയിരിക്കുന്നു”

## (ജൂൺ 5 പരിസ്ഥിതിദിനം)

പ്രൊഫ. ജോസ്, പാറക്കടവിൽ

നമ്മുടെ വർത്തമാനകാല പ്രശ്നങ്ങളിൽ ഏററം പ്രധാനമാണല്ലോ പരിസ്ഥിതി ദൂഷണം. പ്രകൃതിയുടെ മേൽ ഏറെക്കാലം മനുഷ്യർ നടത്തിയ കയ്യേററങ്ങൾ പ്രകൃതിയിൽ വരുത്തിയ വൈകല്യങ്ങൾ മനുഷ്യനു ഇന്ന് ഭീഷണിയായിരിക്കുന്നു.

ഭൂമിയുടെ സുന്ദരമായ മുഖം വികൃതമായിരിക്കുന്നു. ഋതുഭേദങ്ങളുടെ അനിശ്ചിതാവസ്ഥ മനുഷ്യനെ കബളിപ്പിക്കുന്നു. നദികൾ ഉണങ്ങിക്കിടക്കുന്നു. സൂര്യൻ കത്തി ജ്വലിക്കുന്നു. ഹരിതവനങ്ങൾ മൊട്ടക്കുന്നുകളായി. ജീവവായുവിൽ വിഷാംശം. മഴത്തുള്ളികൾ വിഷബിന്ദുക്കളായി മാറുന്നു. ഭൂഗർഭത്തിലെ നീരുറവകൾപോലും വരണ്ടുപോകുന്നു. എണ്ണമററ ജീവികളുടെ ഹൃൽസ്പന്ദനങ്ങൾ മന്ദഗതിയിലായിക്കൊണ്ടിരിക്കുന്നു. അനേകം രോഗങ്ങളെ കീഴ്പ്പെടുത്തിയ മനുഷ്യനെ പുതിയ മാറാരോഗങ്ങൾ വേട്ടയാടുന്നു.

ഭൂമിയിൽ മനുഷ്യജീവിതം ദുർവഹമാകുന്ന ഒരവസ്ഥയിലേക്ക് അതിവേഗം നാം അടുത്തുകൊണ്ടിരിക്കുന്നു.

ശാസ്ത്രജ്ഞൻമാർതന്നെ ഇതിനെപ്പററി മുന്നറിയിപ്പുകൾ നൽകുന്നു. ലോകത്തിൻെറ പല ഭാഗങ്ങളിലും മനുഷ്യൻെറ ആക്രമണത്തിൽനിന്നും പ്രകൃതിയെ സംരക്ഷിക്കുവാനുള്ള മുറവിളികൾ മുഴങ്ങുന്നുണ്ട്. പക്ഷെ ഇപ്പോഴും ആ മുറവിളികൾ വെറും 'വന'രോദനങ്ങളായി പരിണമിക്കുകയാണ് പതിവ്. കൂററൻ അണക്കെട്ടുകൾ നിർമ്മിക്കുമ്പോൾ വിസ്തൃതമായ ഒരു പ്രദേശത്തെ പരിസ്ഥിതിക്കും വരളുന്ന പുഴകളുടെമറയിൽ ബന്ധപ്പെട്ട മനുഷ്യരുൾപ്പെടെയുള്ള ഒട്ടേറെ ജീവജാലങ്ങളുടെ നിലനില്പിനുണ്ടാകുന്ന ഭീഷണികളും ശാസ്ത്രീയമായിചൂണ്ടിക്കാണിച്ചുകൊണ്ട് അങ്ങിങ്ങായി ഉയർന്നിട്ടുള്ള പ്രതിഷേധ ശബ്ദങ്ങൾ 'വികസന'ത്തിനുവേണ്ടിയുള്ള ആക്രോശങ്ങളിൽ മുങ്ങിപ്പോയത് കേരളത്തിലും ഇന്ത്യയുടെമററു ഭാഗങ്ങളിലും നാം കണ്ടുകഴിഞ്ഞതാണല്ലോ.

സർവനാശത്തിൻെറ പടിവാതിലിൽഎത്തിയിട്ടുപോലും 'പ്രകൃതിയെ ചൂഷണം ചെയ്യുക' എന്ന സംഹാരാത്മകപരിപാടിയിൽനിന്നു പിന്തിരിയുവാൻ മനുഷ്യന് സാധിക്കാത്തത് അവൻെറ ആർജ്ജനാസക്തികൊണ്ടു മാത്രമാണ്. ആഹാരം, വസ്ത്രം, പാർപ്പിടം എന്നീ മൗലികാവശ്യങ്ങൾ നിറവേററുവാനായി മനുഷ്യന് പ്രകൃതിയെ ആശ്രയിക്കേണ്ടതുണ്ട്. പക്ഷെ ഈ മൗലികാവശ്യ

---

ക്കുന്നതും അവരുടെ ഇംഗ്ളീഷ് ഭാഷാപരിജ്ഞാനവും ഇംഗ്ളീഷിലൂടെ അവർ നേടിയ വിജ്ഞാനസമ്പത്തുമാണെന്നുള്ളതുതന്നെ. തുടർന്നും ഉപരിവിദ്യാഭ്യാസരംഗത്ത് ഇംഗ്ളീഷ് ഒന്നാം ഭാഷയായി നിലനിൽക്കേണ്ടതിൻെറ ആവശ്യകതയിലേക്കാണ് വിരൽ ചൂണ്ടുന്നത്. സങ്കുചിതമായ ഭാഷാസ്നേഹത്തിൻെറ പേരിൽ ഈ സമതുലിതാവസ്ഥയ്ക്ക് ഭംഗം വരുത്തുന്നത് ആത്മഹത്യാപരമായിരിക്കുമെന്നുള്ളത് സമചിത്തതയുള്ള എല്ലാവരും അംഗീകരിക്കാതിരിക്കില്ല. 'Banish English and perish' – ഇംഗ്ളീഷിനെ നാടുകടത്തുക, നശിക്കുക എന്ന് പ്രൊഫസർ സാമുവൽ മത്തായി നൽകുന്ന മുന്നറിയിപ്പ് മലയാളഭാഷയുടെ അഭിനവപ്രണേതാക്കൾ ഗ്രഹിക്കുന്നത് നന്ന്.

### അനൗപചാരിക ഭാഷാപഠനം ഒരു അനുഭവസാക്ഷ്യം

ഔപചാരിക വിദ്യാഭ്യാസപ്രക്രിയയുടെ ഭാഗമായി മാത്രമേ മാതൃഭാഷാപഠനം സാദ്ധ്യമാവുകയുള്ളോ എന്ന ചോദ്യം ഇവിടെ തികച്ചും പ്രസക്തമാണ്. ഹൈസ്കൂൾതലം വരെ മലയാളം ഒന്നാം ഭാഷയായി തുടരുന്നുണ്ടല്ലോ? ഈ പത്തു വർഷങ്ങൾകൊണ്ട് സ്വന്തം മാതൃഭാഷയിൽ പ്രാവീണ്യം ആർജ്ജിക്കാത്തവനെ കലാലയത്തിലെ ഏതാനും പ്രഭാഷണങ്ങൾ കേൾപ്പിച്ച് ഭാഷാപണ്ഡിതനാക്കാൻ കഴിയുമോ? പിന്നെ എന്തിനാണീ പാഴ്‌വേല?

ഔപചാരികമായി സ്കൂൾഫൈനൽ വരെ മലയാളം പഠിക്കാൻ മാത്രമേ ഈ ലേഖകന് കഴിഞ്ഞിട്ടുള്ളു. ആശയങ്ങൾ ഗ്രഹിക്കാനോ പ്രകാശിപ്പിക്കാനോ യാതൊരു ബുദ്ധിമുട്ടും അനുഭവപ്പെട്ടിട്ടില്ലാത്ത നിലയ്ക്ക് അതൊരു കുറവായി തോന്നിയിട്ടുമില്ല. ആനുകാലിക പ്രസിദ്ധീകരണങ്ങൾക്കും പുസ്തകങ്ങൾക്കും പഞ്ഞമില്ലാത്ത ഈ നാട്ടിൽ അനൗപചാരികമായും ഭാഷാസ്വാധീനം ആർജ്ജിക്കാം എന്ന് അനുഭവം പഠിപ്പിക്കുന്നു. (കുഞ്ഞുണ്ണിമാഷ് പാടിയതോർക്കുക: 'വായിച്ചു വളർന്നാൽ വിളയും, വായിക്കാതെ വളർന്നാൽ വളയും'). അതുകൊണ്ട് അദ്ധ്യയനമാധ്യമ ശാഠ്യത്തിൻെറ പേരിൽ നമ്മുടെ വളരുന്ന തലമുറയുടെ വിജ്ഞാനദാഹത്തിന് കടിഞ്ഞാണിടേണ്ട; മറുനാട്ടിലുള്ള തൊഴിൽ സാദ്ധ്യതകളുടെ കവാടങ്ങൾ അവർക്കുനേരെ കൊട്ടിയടയ്ക്കുകയും വേണ്ട. അവർ ഇംഗ്ളീഷിൽ പഠിക്കട്ടെ, മലയാളം വായിക്കട്ടെ.



ങ്ങളെ പോലും ഇന്നത്തെ മനുഷ്യൻ നിലനിർത്തുവാനുള്ള ആവശ്യങ്ങളായല്ല, മറിച്ച് ഏററവും വലിയ ആഡംബരങ്ങളായാണ് ഉപയോഗിച്ചുകൊണ്ടിരിക്കുന്നത്. ആഹാരവും, വസ്ത്രവും, പാർപ്പിടവും ഉപാധികളായി മാറിയിരിക്കുന്നു. ആത്യന്തികമായി ഈ ആർഭാടങ്ങൾ പ്രകൃതിയുടെ മേലുള്ള ആക്രമണമായി ഭവിക്കുകയും ചെയ്യുന്നു.

ഇൻഡ്യൻ ലോകത്തുള്ള അസംസ്കൃത വിഭവങ്ങളുടെ 80% ഉപയോഗിക്കുന്നത് 20% ആളുകളാണ് എന്ന സത്യവും ഓർക്കേണ്ടതുണ്ട്. ഈ ഇരുപതു ശതമാനത്തെ അനുകരിക്കുവാനും അവരോടൊപ്പം എത്തുവാനുമുള്ള ശ്രമമാണ് മററാളുകൾ നടത്തുന്നത്. പ്രകൃതിയെ സംരക്ഷിക്കുവാനുള്ള ആഹ്വാനങ്ങൾ വിഫലമാകാതെ പോകുന്നത് ആർഭാടങ്ങളുടെ പിന്നാലെയുള്ള ഈ പരക്കംപാച്ചിൽ അത്ര ശക്തമായതുകൊണ്ടത്രെ.

പ്രകൃതിയെ അങ്ങേയററം സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്തുപോന്നിരുന്ന ഭാരതത്തിൽപോലും ഇന്നത്തെ മനുഷ്യർ പ്രകൃതിയെ ഒരു കവർച്ചക്കാരന്റെ കണ്ണുകളോടെയാണ് കാണുന്നത് എന്നതാണ് ഏററവും ദയനീയം. സകലവും ഈശ്വരനാൽ ആവസിക്കപ്പെട്ടിരിക്കുന്നതിനാൽ ത്യാഗബുദ്ധിയോടുകൂടി മാത്രമേ എന്തും സ്വീകരിക്കാവൂ എന്ന ഈശാവാസ്യോപനിഷത്തിന്റെ ഉപദേശം ഏറെക്കുറെ ജീവിതത്തിൽ അംഗീകരിച്ചവരായിരുന്നു പ്രാചീനഭാരതീയർ. ഈശാവാസ്യോപനിഷത്തിലെ ഈ ആശയം ഗാന്ധിജി വളരെ പ്രാധാന്യം നല്കി ഭാരതീയരെ പഠിപ്പിക്കുവാൻ ശ്രമിക്കുകയും ചെയ്തിരുന്നു.

ഗാന്ധിജി പുറനാട്ടുകരയിൽ ഒരു വിദ്യാലയത്തിന്റെ ശിലാസ്ഥാപനം നിർവ്വഹിച്ചപ്പോഴുണ്ടായ സംഭവം ഭാരതീയർക്ക് പ്രകൃതിയോടുണ്ടായിരുന്ന സമീപനം വ്യക്തമാക്കുവാൻ സഹായകമാണ്. വിദ്യാലയത്തിന് തറക്കല്ലിടുന്നതിന് മുമ്പായി കെട്ടിടം നിർമ്മിക്കുന്ന മൂത്താശാരി ചില മന്ത്രങ്ങൾ ഉരുവിടുകയുണ്ടായി. ചടങ്ങിനുശേഷം ഗാന്ധിജി മൂത്താശാരിയിൽനിന്നും ആ മന്ത്രങ്ങൾ വ്യക്തമായി മനസിലാക്കിയപ്പോഴാണ് ആ സംസ്കൃത ശ്ലോകങ്ങൾ ഭാരതീയർ പ്രകൃതിയോടു പുലർത്തിയിരുന്ന സമാരാദ്ധ്യമായ മനോഭാവത്തിന്റെ നിദർശനങ്ങളാണെന്ന് വ്യക്തമായത്. ഒരു ശ്ലോകത്തിന്റെ ആശയം ഇതാണ്.

''അല്ലയോ ഭൂമിദേവി! മനുഷ്യരായ ഞങ്ങൾ ഞങ്ങൾക്കു വേണ്ടി ആലയങ്ങൾ നിർമ്മിക്കുമ്പോൾ നിന്റെ മുഖം അസുന്ദരമായിപ്പോകുന്നതു ഞങ്ങളോടു ക്ഷമിക്കണമേ!'' മറെറാന്ന്: ''അല്ലയോ പക്ഷികളേ! മനുഷ്യരായ ഞങ്ങൾ ഞങ്ങൾക്കു പാർക്കുവാൻ വീടുണ്ടാക്കുന്നതിനുവേണ്ടി മരങ്ങൾ

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Mr. & Mrs. Varughese, Calcutta.







Johnson Eng. Works Bhavnagar.

താമസിച്ചതിനു ക്ഷമാപണം.
Elizabeth Philip. Jacob Philip.

വെട്ടിയിട്ടപ്പോഠം കൂടു വയ്ക്കുവാൻ ഇടം നഷ്ട പ്പെട്ട നിങ്ങഠം ഞങ്ങളോടു പൊറുക്കണമേ''.

പ്രകൃതിയിൽനിന്ന് അവശ്യം വേണ്ടത്മാത്രം സ്വീകരിക്കുമ്പോഴും ഈയൊരു കുററബോധത്തോടെ അതു ചെയ്തിരുന്നതിനാൽ സ്വാഭാവികമായും ഭാരതീയർക്ക് അവരുടെ ആവശ്യങ്ങളെ നിയന്ത്രിക്കുവാനും പ്രകൃതിയുടെ ഉൻമൂലനാശം വരാതെ സൂക്ഷിക്കുവാനും സാധിച്ചിരുന്നു.

എന്നാൽ, വ്യവസായയുഗത്തിൻെറ പിറവിക്കു ശേഷം പാശ്ചാത്യലോകത്ത് ശാസ്ത്രസാങ്കേതിക വിദ്യകളുടെ സഹായത്തോടെ പ്രകൃതിവിഭവങ്ങഠം ചൂഷണം ചെയ്തുകൊണ്ടുള്ള പുരോഗതി പ്രകടമായപ്പോഠം ലോകം മുഴുവനും ആ വഴി പിന്തുടർന്നു. ഭാരതവും ആ മട്ടിലുള്ള വികസനത്തിനാണ് നിർഭാഗ്യവശാൽ പ്രാധാന്യം കല്പിച്ചത്.

പ്രകൃതിയിലുള്ള സമസ്തവും മനുഷ്യൻെറ ആവശ്യത്തിനുവേണ്ടി സൃഷ്ടിക്കപ്പെട്ടതാണെന്നും അവയെ പരമാവധി 'ചൂഷണം' ചെയ്യുന്നതിലാണ് മനുഷ്യൻെറ സാമർത്ഥ്യമെന്നുമുള്ള പാശ്ചാത്യ ചിന്താഗതിയെ ക്രൈസ്തവ ദൈവശാസ്ത്രവും സഹായിക്കുകയായിരുന്നു എന്ന് ചില ദൈവശാസ്ത്രജ്ഞൻമാർതന്നെ ഇപ്പോഠം ചൂണ്ടിക്കാട്ടുന്നുണ്ട്. പാശ്ചാത്യ ദൈവശാസ്ത്രം സൃഷ്ടിസമൂഹത്തിൽ മനുഷ്യന് പരമപ്രാധാന്യം കല്പിക്കുകയും മററെല്ലാം നിസാരമാണെന്നധാരണ സൃഷ്ടിക്കുകയും ചെയ്തു. സൃഷ്ടിയോടുള്ള വികലമായ ഒരു വീക്ഷണം പുലർത്തുവാൻ ഇടയാക്കിയ ഈ ദൈവശാസ്ത്രം തിരുത്തപ്പെടേണ്ടതാണെന്ന ചിന്താഗതി ഇപ്പോഠം അവിടെയും ശക്തിപ്പെട്ടുവരുന്നു.

''പരിശുദ്ധാത്മവേ വരിക, സർവ്വസൃഷ്ടിയേയും പുതുക്കുക'' എന്ന പ്രാർത്ഥന ഡബ്ളിയു. സി. സി. യുടെ ഏഴാം സമ്മേളനത്തിൻെറ പൊതുവിഷയമായി നിശ്ചയിച്ചതുതന്നെ ഈ പുനർവിചിന്തനത്തിൻെറ പ്രേരണയാൽ ആണെന്നു പറയാം.

പ്രകൃതിയുടെമേൽ മനുഷ്യന് സമ്പൂർണ്ണമായ അധികാരമുണ്ടെന്ന് ചിന്തിക്കുന്നതിന് സഹായകമായത് മുഖ്യമായി രണ്ടു വേദഭാഗങ്ങളാണ്. ഉല്പത്തി ഒന്നാം അദ്ധ്യായത്തിലെ ദൈവകല്പനയാണൊന്ന്. ''നിങ്ങഠം സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞ് അതിനെ അടക്കി സമുദ്രത്തിലെ മൽസ്യത്തിൻമേലും ആകാശത്തിലെ പറവജാതിയിൻമേലും സകല ഭൂചര ജന്തുവിൻമേലും വാഴുവിൻ എന്ന് അവരോട് കല്പിച്ചു''. (വാ. 28)

മറെറാന്ന് എട്ടാം സങ്കീർത്തനത്തിൽ ദാവീദിൻെറ പ്രസ്താവനയാണ്. ''നീ അവനെ ദൈവത്തെക്കാഠം അല്പംമാത്രം താഴ്ത്തി. തേജസും ബഹുമാനവും അവനെ അണിയിച്ചിരിക്കുന്നു. നിൻെറ കൈകളുടെ പ്രവൃത്തികഠംക്ക് നീ അവനെ അധിപതിയാക്കി, സകലത്തെയും അവൻെറ കാൽക്കീഴെയാക്കിയിരിക്കുന്നു''.

# സൽചിന്തകൾ

1. ഉത്തമ മനസാക്ഷി ഇടിമുഴക്കത്തിലും നമ്മെഉറക്കുന്നു. കുററബോധമോ നേരിയ ശബ്ദത്തിങ്കലും നമ്മെ ഉണർത്തുന്നു.

Benjamin-Franklin.

2. ഭോഷനായവൻ ആകാശകോട്ടകഠം കെട്ടുന്നു. വിരുതന്മാർ അതിൽ പാർക്കുന്നു. എന്നാൽ ബുദ്ധിമാൻ അതിൻെറ വാടക വാങ്ങുന്നു.

സൈറസ്.

3. ആയിരം മുന്നറിയിപ്പുകളേക്കാഠം അനുഭവത്തിൻെറ ഒരു നുള്ള് വിലപ്പെട്ടതായിരിക്കും.

Lowell.

4. നാം നമ്മുടെ സഹോദരന്മാരുടെ സേവനത്തിനുവേണ്ടിയാണ് ജനിച്ചിരിക്കുന്നത്.

മഹാത്മഗാന്ധി.

5. നിൻെറ ഹൃദയത്തിൽ സമൃദ്ധമായ ഒരു വിളവെടുപ്പ് ലഭിക്കത്തക്കവണ്ണം സഹിഷ്ണുത കൃഷി ചെയ്യുക. കരുണയററ കാര്യങ്ങളുടെ ചിന്തതന്നെ ഹൃദയത്തിൽനിന്നും അകററുവാൻ പ്രാർത്ഥിക്കുക.

Spurgeom.

സമ്പാദകൻ:

**ഫാ. ജോർജ് ചീരൻ, കുന്നംകുളം**

---

ഈ രണ്ടു സന്ദർഭങ്ങളിലും മനുഷ്യന് മററു ജീവജാലങ്ങളുടെ മേൽ അധികാരം നല്കപ്പെട്ടിരിക്കുന്നതായി പറയുന്നു. പക്ഷെ, ഈ അധികാരം പ്രകൃതിയെ മനുഷ്യന് തൻെറ താല്പര്യങ്ങഠംക്കനുസരിച്ച് ചൂഷണം ചെയ്യുവാനും ദുരുപയോഗപ്പെടുത്താനും നശിപ്പിക്കുവാനുമുള്ള അധികാരമാണെന്നു ധരിച്ചിടത്താണ് തെററുപററിയത്.

രാജാവിന് പ്രജകളുടെ മേലുള്ള അധികാരം അവരെ തൻെറ സ്വാർത്ഥപൂരണത്തിനായി യഥേഷ്ടം ഉപയോഗിക്കുവാനോ അവരെ നശിപ്പിക്കുവാനോ ഉള്ള അധികാരമാണെന്നു ധരിക്കുന്നതു പോലെയാണിത്. മാതാപിതാക്കഠംക്ക് മക്കളുടെ മേൽ അധികാരമുണ്ടെങ്കിലും അത് അവരെ നശിപ്പിക്കുന്നതിനുള്ള അധികാരമാണെന്ന് ചിന്തിക്കാമോ? അദ്ധ്യാപകർക്കു വിദ്യാർത്ഥികളുടെ മേലുള്ള അധികാരം അവരെ നശിപ്പിക്കുവാനുള്ള അധികാരമാണോ?

മനുഷ്യന് സമസ്ത ജീവജാലങ്ങളുടെയും മേൽ ലഭിച്ച അധികാരം അവയെ പരിരക്ഷിക്കുവാനുള്ളതായിരുന്നു. ഉല്പത്തി രണ്ടാംഅദ്ധ്യായത്തിൽ നാം കാണുന്നു. ''കർത്താവായ ദൈവം മനുഷ്യനെ കൂട്ടിക്കൊണ്ടുപോയി. ഏദെൻതോട്ടത്തിൽ വേലചെയ്യുന്നതിനും തോട്ടം സൂക്ഷിക്കുന്നതിനുമായി ആക്കി. (വാക്യം 15)

തോട്ടം കാത്തുസൂക്ഷിക്കുവാനാണ് മനുഷ്യനു് അധികാരം നല്കിയതു്. ഭൂമിയിൽ കൃഷി ചെയ്തു ജീവിക്കുവാനുള്ള നിയോഗവും ദൈവം നല്കുന്നു. മനുഷ്യന് ദൈവം നല്കിയ മൗലികമായ പ്രവൃത്തി കാർഷികവൃത്തിയാണ്. ഇതും പ്രകൃതിയുടെസംരക്ഷണത്തേയും നിലനില്പിനേയും സഹായിക്കുന്നതത്രെ. അനേകം സസ്യങ്ങളുടെ വംശവർദ്ധനവിനും പ്രജജനനത്തിനുംസാർവ്വത്രികമായ പ്രചാരണത്തിനും കാർഷികവൃത്തിയിലുള്ള മനുഷ്യന്റെ താല്പര്യം സഹായമായിട്ടുണ്ട്. പ്രകൃതിയോടും അതിലൂടെ ദൈവത്തോടും മനുഷ്യന് ആത്മീയബന്ധംപുലർത്തുന്നതിനും സാത്വികമായ ഒരു ജീവിതരീതി പുലർത്തുന്നതിനുംകാർഷികവൃത്തി സഹായകമാണെന്നുംകൂടി ഓർക്കേണ്ടതുണ്ട്. (ഇതേ കാരണത്താലാണ് ഗാന്ധിജി കാർഷികവൃത്തിയുടെ പ്രാധാന്യം ഊന്നിപ്പറഞ്ഞതും. ഏതു ജീവിതവൃത്തിയിൽ ഏർപ്പെടുന്നയാളും നിർബന്ധമായി കാർഷികവൃത്തിയുംകൂടി ചെയ്യണമെന്ന് നിഷ്കർഷിച്ചതും).

മനുഷ്യന് അവന്റെ ജീവൻ നിലനിർത്തുവാനാവശ്യമായ ആഹാരം പ്രകൃതിയിൽനിന്നു സ്വീകരിച്ചുകൊള്ളുവാൻ ദൈവം അനുവദിച്ചിട്ടുണ്ട്. (ഉല്പ: 1:29) അതേസമയം മറ്റെല്ലാ ജീവജാലങ്ങൾക്കുംകൂടി ഈ അവകാശം നല്കിയിട്ടുണ്ടെന്നുകൂടി ഓർക്കണം. (വാ. 30)

ദൈവം താൻ ഉണ്ടാക്കിയതിനെ ഒക്കെയും നോക്കി, അത് എത്രയും നല്ലത് എന്നു കണ്ടു' എന്ന് പറയുന്നതും ശ്രദ്ധിക്കേണ്ടതാണ്. എല്ലാം ഒരുപോലെ നല്ലതു തന്നെയാണ് ദൈവത്തിന്റെ ദൃഷ്ടിയിൽ. മനുഷ്യൻ മാത്രമല്ല നല്ലതായുള്ളത്.

ദാവീദ് പറയുന്നതുപോലെ 'ദൈവം തന്നെക്കാൾ അല്പം മാത്രം താഴ്ത്തി, തേജസ്സും ബഹുമാനവും മനുഷ്യനെ അണിയിച്ചത്'' ദൈവത്തിന്റെ പ്രതിപുരുഷനായി പ്രകൃതിയെ സംരക്ഷിക്കുവാനത്രേ. ഇത്തരമൊരു ബഹുമതി മനുഷ്യനു നല്കിയതോർത്തു ദാവീദ് ദൈവത്തെ സ്തുതിക്കുകയാണ്, പ്രസ്തുത സങ്കീർത്തനത്തിൽ. ദൈവത്തിന്റെ അത്യത്ഭുതകരങ്ങളായ മററു പല സൃഷ്ടികളുമായി താരതമ്യപ്പെടുത്തുമ്പോൾ മനുഷ്യൻ എത്ര നിസാരൻ എന്നാണ് ദാവീദ് ഈ സങ്കീർത്തനത്തിൽ അനുസ്മരിക്കുന്നത്. 'നിന്റെ വിരലുകളുടെ പണിയായ ആകാശത്തെയും നീ ഉണ്ടാക്കിയ ചന്ദ്രനെയും നക്ഷത്രങ്ങളേയും നോക്കുമ്പോൾ മർത്യനെ നീ ഓർക്കേണ്ടതിന് അവൻ എന്ത്? മനുഷ്യപുത്രനെ നീ സന്ദർശിക്കേണ്ടതിന് അവൻ എന്തുമാത്രം?' (നിന്റെ പരിഗണനയ്ക്ക് അർഹനാവാൻ മാത്രം മനുഷ്യൻ എന്താണ്? നീ താല്പര്യപ്പെടത്തക്കവണ്ണം മനുഷ്യപുത്രൻ എന്താണ്? എന്നിട്ടും നീ അയാളെ ദൈവത്തെക്കാൾ അല്പം മാത്രം താഴ്ന്നവനായി സൃഷ്ടിച്ചിരിക്കുന്നു. മാനത്താലും മഹത്വത്താലും നീ അയാളെ കിരീടമണിയിച്ചിരിക്കുന്നു—ബൈബിൾ ഓശാന വിവർത്തനം)

ദൈവത്തിന്റെ സൃഷ്ടിസമൂഹത്തിൽ മററു പലതിനേയും അപേക്ഷിച്ച് എത്രയോ ദുർബലനും നിസാരനുമാണ് മനുഷ്യൻ. പക്ഷെ ദൈവം അവനു സവിശേഷമായ ബുദ്ധിശക്തിയും സ്വതന്ത്രമായ ചിന്താശക്തിയും കരവിരുതുമെല്ലാം നല്കി അനുഗ്രഹിച്ചതുമൂലം അവൻ ഇതര ജീവജാലങ്ങളുടെ സംരക്ഷകൻ എന്ന പദവിയിൽ ഉയർത്തപ്പെട്ടിരിക്കുന്നു. സൃഷ്ടി സ്ഥിതി സംഹാരകർമ്മങ്ങളിൽ സ്ഥിതി എന്ന സുപ്രധാന ധർമ്മത്തിന്റെ നിർവഹണത്തിൽ ദൈവത്തിന്റെ സഹായിയായിരിക്കുന്നു.

നോഹയുടെ കാലത്ത് പ്രകൃതിയെ സംരക്ഷിക്കുവാൻ ദൈവം മനുഷ്യന്റെ സഹായം നേരിട്ടാവശ്യപ്പെടുന്നു. മഹാപ്രളയത്തിൽ തന്റെ സൃഷ്ടി സമൂഹം നശിച്ചുപോകുന്നത് ഇഷ്ടപ്പെടാത്ത ദൈവം അവയെ സംരക്ഷിക്കുന്നതിനായി നോഹയെ നിയോഗിക്കുകയാണ്. ഒരു പെട്ടകം രൂപകല്പന ചെയ്യുവാനുള്ള ഭാവനാവിലാസവും അതു നിർമ്മിക്കുവാനുള്ള സാങ്കേതിക വൈഭവവും പണിതെടുക്കുന്നതിനുള്ള കരവിരുതും മനുഷ്യന് നല്കിയദൈവം അതെല്ലാം തന്റെ സൃഷ്ടിയുടെ നിലനില്പിന് വിനിയോഗിച്ചു കാണുവാൻ ആഗ്രഹിക്കുന്നു.

പ്രളയത്തിനുശേഷം ദൈവം മേലാൽ പ്രളയം കൊണ്ടു ഭൂമിയെ നശിപ്പിക്കില്ല എന്ന് ഉടമ്പടി ചെയ്യുമ്പോൾ നോഹയേയും കുടുംബാംഗങ്ങളേയും മാത്രമല്ല പരിഗണിക്കുന്നത്. ''നിങ്ങളോടുംനിങ്ങളുടെ സന്തതിയോടും നിങ്ങളുടെകൂടെയുള്ള സകല ജീവജന്തുക്കളോടും സദാകാലത്തേക്കും ചെയ്യുന്ന ഉടമ്പടി'' (ഉല്പ: 9:8—17) എന്നാണ് ദൈവം കല്പിക്കുന്നത്. ഇവിടെയും മനുഷ്യനു തുല്യമായ പ്രാധാന്യം മനുഷ്യേതര ജീവികൾക്കുകൂടി നല്കുന്നതായി കാണുന്നു.

മനുഷ്യന്റെ ദൃഷ്ടിയിൽ നിസ്സാരമായി തോന്നുന്ന ജന്തുക്കളും സസ്യങ്ങളും ദൈവത്തിന്റെ

# ബൈബിൾ നാമകോശം (തുടർച്ച)

ഫാ. ഡാനിയേൽ എൻ. വറുഗീസ്
എം. എ., ബി. എഡ്., എം. ററി. എച്ച്.

## മക്കെദോന്യർ N. T.

ഗ്രീസിനു തൊട്ടു വടക്കുവശത്തായി കിടക്കുന്ന രാജ്യത്തിലെ നിവാസികൾ. പൗലോസ് ശ്ലീഹാ തന്റെ രണ്ടാമത്തെ മിഷനറി യാത്രയിൽ മക്കദോന്യയിലെ പട്ടണങ്ങളായ നവപൊലിസ്, ഫിലിപ്പിയ, അംഫിപൊലിസ്, അപ്പൊലൊന്യ, തെസ്സലൊനീക്ക, ബെരോവെ എന്നിവിടങ്ങളിൽ ദൈവവചനം പ്രസംഗിക്കുകയും ക്രിസ്തുവിനെ സാക്ഷിക്കുകയും ചെയ്തു.

(അപ്പൊ. 16:9–17:14)

## മർക്കോസ് N. T.

പുതിയ നിയമത്തിലെ രണ്ടാംപുസ്തകമായ മർക്കോസിന്റെ സുവിശേഷത്തിന്റെ എഴുത്തുകാരൻ. ഒരു സുവിശേഷകൻ. സൈപ്രസ് ദ്വീപിൽ കൂടിയുള്ള പൗലോസിന്റെയും ബർന്നബാസിന്റെയും ഒന്നാം മിഷനറിയാത്രയിൽ മർക്കോസ് അവരുടെകൂടെയുണ്ടായിരുന്നു. എന്നാൽ പെർഗയിൽ എത്തിയപ്പോൾ അവരെ വിട്ടിട്ട് യെരുശലേമിലേക്കു തിരിയെ പോന്നു. ഇക്കാരണത്താൽ മർക്കോസിനെ തന്റെരണ്ടാമത്തെ മിഷനറിയാത്രയിൽ കൂടെ കൊണ്ടുപോകാൻ പൗലോസ് വിസമ്മതിച്ചു. മർക്കോസ് ബർന്നബാസിനോടുകൂടെ തന്റെ സാക്ഷിത്വം തുടർന്നു. പിന്നീട് റോമിൽവച്ച് പൗലോസ് കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ ആഗ്രഹപ്രകാരം മർക്കോസ് അവിടെ എത്തി. പത്രോസ് റോമിൽ സുവിശേഷം ഘോഷിക്കുമ്പോൾ മർക്കോസ് പത്രോസിന്റെ പരിഭാഷകനായിരുന്നുവെന്നും, പത്രോസിന്റെ സാക്ഷ്യത്തിന്റെ ഡയറിക്കുറിപ്പുകൾ എഴുതിയതാണ് മർക്കോസ് തന്റെ സുവിശേഷ രചനയുടെ പ്രധാന അവലംബമാക്കിയതെന്നും കരുതുന്നു. പത്രോസിന്റെയും പൗലോസിന്റെയും മരണശേ

---

പരിപാലനയിലും കരുതലിലും ആണ് എന്ന് കർത്താവ് തന്നെവ്യക്തമാക്കിയിട്ടുണ്ടല്ലോ. 'രണ്ടു കാശിന് അഞ്ചു കുരികിലിനെ വില്ക്കുന്നുണ്ടല്ലോ. അവയിൽ ഒന്നിനെപ്പോലും ദൈവം മറന്നു പോകുന്നില്ല. (ലൂക്കോ: 12:7) ആകാശത്തിലെ പറവകളേയും വയലിലെ താമരയേയും ദൈവം എത്ര കരുതുന്നു എന്നു പ്രസ്താവിച്ചതും നാം ഓർക്കേണ്ടതുണ്ട്.

മനുഷ്യൻ തനിക്ക് ഉപദ്രവകരമെന്നും നിരുപയോഗപ്രദമെന്നും കരുതി നശിപ്പിച്ചുകളഞ്ഞ എത്രയോ സസ്യങ്ങളും ജന്തുക്കളും പ്രകൃതിയുടെ നിലനില്പിന് അത്യന്താപേക്ഷിതമായിരുന്നു എന്ന് പിന്നീട് തെളിഞ്ഞിട്ടുണ്ട്. പ്രകൃതിയെക്കുറിച്ചുള്ള മനുഷ്യന്റെ അറിവ് എത്രയോ അപൂർണ്ണമാണ് എന്ന് നമുക്ക് കൂടുതൽ ബോദ്ധ്യപ്പെട്ടുകൊണ്ടിരിക്കയാണ്. പ്രകൃതിയിലെ ജീവജാലങ്ങളുടെ പരസ്പരാശ്രിതത്വം ഒരു നിത്യവിസ്മയമായി നിലകൊള്ളുന്നു.

''പരാനപേക്ഷം പ്രാണിക്കമരാൻ
പഴുതില്ലൊരിടത്തും
പരൻ പുമാനും പ്രകൃതി സഹായൻ
പ്രപഞ്ചഘടനത്തിൽ'' എന്നു പാടിയ മഹാകവി ഉള്ളൂർ ഈ നിത്യവിസ്മയത്തെ കാട്ടിത്തന്ന് പരസ്പരം സ്നേഹിക്കുവാനുള്ള ബാദ്ധ്യത ചൂണ്ടിക്കാട്ടുകയായിരുന്നു.

104–ാം സങ്കീർത്തനം പ്രകൃതിയുടെ പാരസ്പര്യത്തേയും അതിന്റെ പിന്നിലുള്ള ദൈവത്തിന്റെ മഹാജ്ഞാനത്തേയും പ്രകീർത്തിക്കുന്നു.

അവൻ മൃഗങ്ങൾക്കു പുല്ലും മനുഷ്യന് സസ്യവും മുളപ്പിക്കുന്നു. ഭൂമിക്കും ജീവജാലങ്ങൾക്കും വെള്ളം നല്കുന്നു. എല്ലാ ജീവജാലങ്ങൾക്കും വെള്ളം നല്കുന്നു. എല്ലാ ജീവജാലങ്ങൾക്കും പാർക്കുവാൻ പ്രത്യേക സങ്കേതങ്ങൾ, ഓരോന്നിനും അതതിന്റെ നിശ്ചിതമായ ആഹാരം എന്നിവ നൽകുന്നു. ഇരതേടുവാൻ പ്രത്യേക സമയം നിശ്ചയിച്ചിരിക്കുന്നു. ഏററവും ചെറിയ ജന്തുക്കൾക്കും ബാലസിംഹങ്ങൾക്കുപോലും ആഹാരംനല്കുന്നു കരയിൽ മാത്രമല്ല, കടലിലും. ഉല്പത്തികഥയിൽ നിന്ന് ഒരുപടി കൂടി കടന്ന് ജീവശ്വാസം എല്ലാ ജന്തുക്കളിലും ദൈവം നൽകിയിരിക്കുന്നതായും ഈ സങ്കീർത്തനത്തിൽ പറയുന്നു. (വാക്യം 30).

സകല ജീവജാലങ്ങളുംദൈവത്തിന്റെ നിശ്ചയമനുസരിച്ച് ജനിക്കുകയും, ജീവിക്കുകയും, നശിക്കുകയും ചെയ്യുന്നുവെന്നും അവയെ സൂക്ഷ്മമായി നിരീക്ഷിക്കുമ്പോൾ അവയുടെ പിന്നിലുള്ള ദിവ്യോദ്ദേശ്യം വെളിപ്പെടുന്നുവെന്നും മനസ്സിലാക്കുന്ന സങ്കീർത്തനക്കാരൻ പറയുന്നു: ''കർത്താവേ ! എത്രയോ വൈവിധ്യമാർന്നതാണ് നിന്റെ സൃഷ്ടികൾ. ജ്ഞാനത്തോടെ നീ അവയെ ഒക്കെയും ഉണ്ടാക്കിയിരിക്കുന്നു.'' (വാ. 24)

സൃഷ്ടിയുടെ പിന്നിൽ നിറഞ്ഞുനില്ക്കുന്ന ദൈവത്തിന്റെ ഈ മഹാജ്ഞാനത്തെ അറിയുകയാണ് ഇന്നു മനുഷ്യനാവശ്യം. അതു മനസ്സിലാക്കുന്ന മനുഷ്യന് പ്രകൃതിയെ സ്നേഹിക്കുവാനും സംരക്ഷിക്കുവാനുമല്ലാതെ നശിപ്പിക്കുവാൻ കഴിയുകയില്ല.

—o—

# നമ്മുടെ ദൗത്യം

## വർഗീസ് കിഴക്കേമുറി

വിടർന്നു വികസിച്ച പുഷ്പങ്ങൾ നിരന്നതും,
പടർന്നു പന്തലിച്ചു ഫലങ്ങൾ നിറഞ്ഞതും,
തഴച്ചു തണലേകി പുഞ്ചിരിതൂകി നിൽക്കും
മുന്തിരിപ്പടർപ്പുപോലല്ലയോ യിസ്രായേലും.

യിസ്രയേൽ വളർന്നല്ലോ ദേശത്തിൽ തളിരിട്ട്
യിസ്രയേലുണർന്നല്ലോ ജീവിതരംഗങ്ങളിൽ,
ധനവും പ്രതാപവും ജ്ഞാനവും വിജ്ഞാനവും
ധരയിൽ സമൃദ്ധിതൻ പന്തലിൽ പടർന്നല്ലോ;

ആലയനിരകളും ദേവപ്രതിഷ്ഠകളും
ആശ്ചര്യമേയാകർഷിക്കും വിഗ്രഹസംഭവങ്ങളും.
യിസ്രയേൽ ജനത്തിനു പകരും പലതര–
മാശ്രയസങ്കേതങ്ങൾ പ്രശംസാപത്രങ്ങളായ്:

എങ്കിലുമെങ്ങുമെങ്ങും കാണുവാൻ കഴിഞ്ഞില്ല
സങ്കടം തോന്നീടുമേ നൻമതൻ തിരിനാളം!
വഞ്ചന നിറഞ്ഞതാം രംഗമേകാണുന്നൊള്ളു
കിഞ്ചന കേൾക്കാനില്ല സ്നേഹത്തിൻ സന്ദേ–
ശവും,

ഹൃദയം കവിയുന്ന തിൻമതന്നിടർച്ചയിൽ
ഹൃദയം പിടയുന്നു ഭിന്നതയ്ക്കടിമയായ്
വാനത്തിൽ കൊടുങ്കാററു വീശുന്നു നിരന്തരം
നാശത്തിലടിഞ്ഞുപോയീശന്റെ കോപത്തിനാൽ!

സ്നേഹത്തെ പകരുന്ന ലോകം താൻ സർവേശ
മോദവും ചൊരിയുന്ന ചിന്തയെന്നറിഞ്ഞാലും
അന്നത്തെ യിസ്രയേലിൻസ്ഥാനത്തു നാമാണിന്നു
അന്വയിച്ചന്വേഷിക്കൂ സഭയോയ് നമ്മൾ ദൗത്യം.

—o—

ഷം മർക്കോസ് ഈജിപ്ററിലെത്തി അവിടെ അലക്സാന്ത്രിയൻ സഭ സ്ഥാപിച്ചുവെന്നും, അവിടെ വച്ച് രക്തസാക്ഷി മരണം പ്രാപിച്ചുവെന്നും പാരമ്പര്യം പറയുന്നു. (അപ്പൊ. 12:25;13:5; 2 തിമൊഥെയോസ് 4:11; 1 പത്രോസ് 5:13).

**മല്ക്കീയാവ് O. T.**

യെഹൂദ്യായിലെ ഒരു രാജകുമാരൻ. ഇയാളുടെ വകയായിരുന്ന ഒരു കുഴിയിലേക്കാണ് യിരെമ്യാ പ്രവാചകനെ കയറുകൊണ്ടുകെട്ടി ഇറക്കിയത്. (യിരെമ്യാവ് 38:6)

**മല്ക്കീസേദെക് O. T.**

ശാലേംരാജാവ്. അത്യുന്നതനായ ദൈവത്തിന്റെ പുരോഹിതൻ. അബ്രഹാം രാജാക്കൻമാരെ തോല്പിച്ചിട്ട് മടങ്ങിവരുമ്പോൾ ശാവേതാഴ്വരയിൽവച്ച് മല്ക്കീസേദെക്കിനെ കാണുകയും അദ്ദേഹത്തിന്റെ അനുഗ്രഹം പ്രാപിച്ചശേഷം ദശാംശം നല്കുകയും ചെയ്തു. (ഉല്പ. 14:18)

**മത്തായി N. T.**

യേശുവിന്റെ പന്ത്രണ്ട് അപ്പോസ്തലൻമാരിൽ ഒരാൾ. ആദ്യനാമം ലേവി. പിതാവിന്റെ പേര് അല്ഫായി. ചുങ്കം പിരിക്കുന്ന ജോലി, ചുങ്കസ്ഥലത്തുവച്ച് യേശു തന്നെ അനുഗമിക്കാനായി വിളിച്ചപ്പോൾ, ലേവി ജോലി ഉപേക്ഷിച്ചിട്ട് യേശുവിന്റെ പിന്നാലെ പോയി. പുതിയ നിയമത്തിലെ ആദ്യത്തെ പുസ്തകമായ മത്തായിയുടെ സുവിശേഷസംഘത്തിന്റെ എഴുത്തുകാരൻ) (മത്തായി 9:9; മർക്കോസ് 2:14; ലൂക്കോസ് 6:15.

**മത്ഥിയാസ് N. T.**

യേശുവിനെ ഒററിക്കൊടുത്ത യൂദാസ്ക്കറിയോത്തായുടെ സ്ഥാനത്തേക്ക് പ്രാത്ഥനാനന്തരം ചീട്ടിട്ടു തെരഞ്ഞെടുക്കപ്പെട്ട യേശുക്രിസ്തുവിന്റെ ശിഷ്യൻ. (അപ്പൊ. 1:21–26)

**മനശ്ശെ O. T.**

i. യോസേഫിന്റെ ഏററം മൂത്തമകൻ (ഉല്പത്തി 41:51)

ii. യെഹൂദ്യായുടെ 14–ാമത്തെ രാജാവ്. ഹിസ്ക്കിയാവിന്റെ മകൻ. അമ്മയുടെ പേർ ഹെഫ്സീബ. (2 രാജാ. 20: 21; 21:1)

—o—

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Annie Mathew, Balgi.

# സഭാവാർത്തകൾ

## U.A.E.-യിൽ മേഖലാ സെമിനാർ

യുവജനപ്രസ്ഥാനം യു. എ. ഇ. മേഖലയുടെ ഏകദിന സെമിനാർ ഷാർജ പള്ളിയിൽവച്ച് നടത്തപ്പെട്ടു. ഏപ്രിൽ 17–ാം തീയതി ബുധനാഴ്ച അബുദാബി, അലയിൻ, ദുബായ്, ഷാർജ എന്നിവിടങ്ങളിൽ നിന്നായി 300–ൽ അധികം പ്രതിനിധികൾ പങ്കെടുത്തു.

'പരിശുദ്ധാത്മാവേ വരിക, സൃഷ്ടിയെ പുതുക്കുക' എന്ന വിഷയത്തെ ആസ്പദമാക്കി മൂന്ന് ഘട്ടമായി സെമിനാർ നടന്നു. ഒന്നാംഘട്ടം ദുബായ് ഇടവകവികാരി ഫാ. പി.ജി. വർഗീസിന്റെ നേതൃത്വത്തിൽ നടന്നു.

പ്രസ്ഥാനം പ്രസിഡന്റ് അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി മുഖ്യപ്രഭാഷണം നടത്തി. പ്രബന്ധങ്ങൾ അവതരിപ്പിച്ചുകൊണ്ട് അബുദാബിയിൽ നിന്നും രാജൻ ഏബ്രഹാം, ദുബായിൽനിന്ന് തോമസ് പോൾ, ഷാർജയിൽനിന്ന് റ്റി. കെ, ബേബിക്കുട്ടിയും സംസാരിച്ചു. ഫാ. റ്റി. പി. ഏലിയാസ്, ഫാ. കെ. എസ്. ശമുവേൽ എന്നിവരും പ്രസംഗിച്ചു.

രണ്ടാം ഘട്ടം ഫാ. സഖറിയാ പനയ്ക്കാമറ്റത്തിന്റെ അദ്ധ്യക്ഷതയിലും മൂന്നാംഘട്ടം ഷാർജ ഇടവക വികാരി ഫാ. കുറിയാക്കോസിന്റെ അദ്ധ്യക്ഷതയിലും നടത്തി. 8 ഗ്രൂപ്പുകളായി തിരിഞ്ഞ് അംഗങ്ങൾ ചർച്ച നടത്തി.

ഷാർജാ പള്ളി ഗായകസംഘത്തിന്റെ ഗാനാലാപവും ഉണ്ടായിരുണു. ഷാർജ യൂണിറ്റ് സെക്രട്ടറി ഷാജി ഉമ്മൻ സ്വാഗതവും യു. എ. ഇ. മേഖലാ സെക്രട്ടറി ബാബു കുര്യൻ നന്ദിയും രേഖപ്പെടുത്തി.

## യുവജനപ്രസ്ഥാനം ഷാർജ യൂണിറ്റ്

യുവജനപ്രസ്ഥാനം ഷാർജ യൂണിറ്റിന്റെ 1991–92–ലെ പ്രവർത്തനങ്ങളുടെ ഉദ്ഘാടനം 40–ാം വെള്ളിയാഴ്ച വി. കുർബാനാനന്തരം അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി നിർവഹിച്ചു.

ഏപ്രിൽ 9–ാം തീയതി "An Ideal Parish Outside India" എന്ന വിഷയത്തെ ആസ്പദമാക്കി സിമ്പോസിയം നടന്നു. മാർ ഒസ്താത്തിയോസ് തിരുമേനിയും റ്റി. പി. ഏലിയാസച്ചനും സിമ്പോസിയത്തിന് നേതൃത്വം നല്കി.

പ്രബന്ധങ്ങൾ അവതരിപ്പിച്ചുകൊണ്ട് ജേക്കബ് മാത്യു, ജേക്കബ് വർഗീസ്, ഇ. പി. ജോൺസൺ, മോളി അലക്സ്, സോമാ ഉമ്മൻ, ഏലിയാമ്മ ഗബ്രിയേൽ എന്നിവർ സംസാരിച്ചു.

വികാരി ബഹു. സി. എം. കുറിയാക്കോസച്ചൻ സ്വാഗതവും സെക്രട്ടറി സജി ഉമ്മൻ നന്ദിയും പ്രകാശിപ്പിച്ചു.

## കശീശാപട്ടം നൽകി



തിരുവനന്തപുരം സ്റ്റുഡന്റ് സെന്ററിന്റെ വാർഡനും വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സജീവപ്രവർത്തകനും മലങ്കരസഭാമാസികയിൽ ദീർഘനാളുകളായി ബൈബിൾപഠനം എഴുതിതന്നുകൊണ്ടിരിക്കുന്ന ദേഹവും പ്രസിദ്ധ ബൈബിൾ ക്വിസ്മാസ്റ്ററുമായ ചെങ്ങരൂർ മഞ്ഞനാംകുഴിയിൽ ഡീ.എം.സി. ചെറിയാന് വിദ്യാർത്ഥിപ്രസ്ഥാനം പ്രസിഡന്റും ഡോ. പീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്താ 1991 മേയ് 15-ാം തീയതി ചെങ്ങരൂർ സെ. ജോർജ് പള്ളിയിൽവച്ച് കശീശാപട്ടം നൽകി. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഇയ്യോബ് മാർ പീലക്സീനോസ്, ഗീവർഗീസ് മാർ കൂറീലോസ് എന്നീ തിരുമേനിമാരും അനേകം വൈദികരും ഒരു വലിയ ജനകൂട്ടവും പട്ടംകൊട ശുശ്രൂഷയിൽ സംബന്ധിച്ചു.

പട്ടംകൊടയെ തുടർന്നു ചേർന്ന അനുമോദന മീറ്റിംഗിൽ മാർ ഒസ്താത്തിയോസ്, മാർ കൂറീലോസ് എന്നീ തിരുമേനിമാരും വിദ്യാർത്ഥിപ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസും അനുമോദിച്ചു പ്രസംഗിച്ചു. ബ. അച്ചൻ സമുചിതമായ മറുപടി പറഞ്ഞു. വിവിധ സംഘടനകളുടെയും വ്യക്തികളുടെയും വകയായി സമ്മാനങ്ങളും നൽകപ്പെട്ടു. മലങ്കരസഭാ മാസികയ്ക്കുവേണ്ടി മാനേജർ ഫാ. റ്റി. ജി. സഖറിയാ സമ്മാനങ്ങൾ അഭിനവ വൈദികനു നൽകി.

# പ. ബാവായിക്കും അഭിനവ തിരുമേനിമാർക്കും സ്വീകരണം

ആലുവാ: മലങ്കരസഭയുടെ പരമാദ്ധ്യക്ഷൻ പരി: ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായ്ക്കും അഭിനവ മെത്രാപ്പോലീത്തൻമാർക്കും അങ്കമാലി ഭദ്രാസനത്തിൻെറയും ആലുവാ നഗരസഭയുടേയും സംയുക്താഭിമുഖ്യത്തിൽ വമ്പിച്ച സ്വീകരണം നല്കി. മെയ് 9-ാംതീയതി 81-ാംവയസിലേക്കു പ്രവേശിച്ച മലങ്കരസഭയിലെ സീനിയർ മെത്രാപ്പോലീത്തായും അങ്കമാലി, ബോംബെ ഭദ്രാസനങ്ങളുടെ അധിപനുമായ ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായ്ക്ക് യോഗം ജൻമദിനാശംസകൾ നേർന്നു.

കഴിഞ്ഞ മുക്കാൽ ശതാബ്ദകാലം മലങ്കരസഭയെ വിവിധ നിലകളിൽ ധന്യമാക്കിയ ധന്യരിൽ ധന്യനാണ് ഡോ: തെയോഫിലോസ് തിരുമേനി എന്ന് ജൻമദിനാഘോഷപരിപാടികൾ തൃക്കുന്നത്ത് സെമിനാരിയിൽ ഉദ്ഘാടനം ചെയ്തുകൊണ്ട് നാഗാലാൻറ് ഗവർണ്ണർ എം. എം. തോമസ് അഭിപ്രായപ്പെട്ടു.

ഭദ്രാസനാസ്ഥാനമായ ആലുവാതൃക്കുന്നത്ത് സിമ്മനാരിയിൽനിന്നും അനേകം വാഹനങ്ങളുടെ അകമ്പടിയോടുകൂടി പ. ബാവായേയും, മെത്രാപ്പോലീത്തൻമാരേയും സമ്മേളനസ്ഥലമായ ടൗൺ ഹാളിലേയ്ക്ക് ആനയിച്ചു. മുനിസിപ്പൽ ചെയർമാൻ ഫ്രാൻസീസ് തോമസ് മർച്ചൻസ് അസോസിയേഷൻ പ്രസിഡൻറ് ഗ്രിഗറി ജോസഫും മുനി: കൗൺസിൽ അംഗങ്ങളും പിതാക്കൻമാരെ ഹാരാർപ്പണം ചെയ്ത് സ്വീകരിച്ചു.

അത്യുന്നത കർദ്ദിനാൾ ഡോ. ആൻറണി പടിയറയുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനം ജസ്ററിസ് പി. കെ. ഷംസുദ്ദീൻ ഉദ്ഘാടനം ചെയ്തു.

സഭയ്ക്ക് അകത്തും പുറത്തും തനതായ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള പരി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻബാവാ തിളക്കമാർന്ന വ്യക്തിത്വത്തിൻെറ ഉടമയും എക്യുമിനിക്കൽ പ്രസ്ഥാനത്തിൻെറ പ്രവക്താവുമാണെന്ന് കർദ്ദിനാൾ ഡോ. ആൻറണി പടിയറ തൻെറ അദ്ധ്യക്ഷപ്രസംഗത്തിൽ വെളിപ്പെടുത്തി.

ജോസഫ് മാർ പക്കോമിയോസ്, മാത്യൂസ് മാർ ബർന്നബാസ്, കുര്യാക്കോസ് മാർ ക്ലിമീസ് എന്നീതിരുമേനിമാരും, സ്വാമി അസ്പർശാനന്ദ, ഡോ. കെ. എം. തരകൻ, മുനി: ചെയർമാൻ ഫ്രാൻസീസ് തോമസ് എന്നിവരും ആശംസാ പ്രസംഗങ്ങൾ നടത്തി. അങ്കമാലി ഭദ്രാസന സെക്രട്ടറിയും സ്വീകരണക്കമ്മററി ചെയർമാനുമായ ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്ക്കോപ്പാ സ്വാഗതവും, സഭാസെക്രട്ടറി എം. ടി. പോൾ നന്ദിയും പറഞ്ഞു.

സഭയുടെ വാട്ടവും കോട്ടവും നികത്തി വിശുദ്ധിയിൽ ദൈവരാജ്യം നിലവിൽ വരുത്തുവാൻ ദൈവസ്നേഹത്തിലൂടെ ഒന്നിച്ചുനിന്ന് പ്രവർത്തിക്കണമെന്നും ത്യാഗത്തിൻെറ ബഹുവേദിയിൽ സ്വയം ഹോമിക്കുമ്പോൾ മാത്രമേ കത്തിയെരിയുന്ന ചന്ദനത്തടിയിൽനിന്നും സുഗന്ധം വമിക്കുന്നതുപോലെ നമ്മുടെ ജീവിതവും സുഗന്ധപൂരിതമായി തീരുകയുള്ളുവെന്നും പരിശുദ്ധകാതോലിക്കാബാവാ മറുപടി പ്രസംഗത്തിൽ ചൂണ്ടിക്കാട്ടി. ധന്യജീവിതത്തിൻെറ ഉടമയായ ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായിക്ക് ബാവാ മംഗളങ്ങൾ നേർന്നു.

## ഒന്നാം ശ്രാദ്ധപ്പെരുനാൾ

കൊച്ചി ഭദ്രാസനാധിപനായിരുന്ന അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസിലെ ഒന്നാം ശ്രാദ്ധപ്പെരുനാൾ അദ്ദേഹം കബറടങ്ങിയിരിക്കുന്ന കൊരട്ടി സീയോൻ സെമിനാരിയിൽ മേയ് 15 മുതൽ 17 വരെ ആചരിച്ചു. 15-ാം തീയതി വി. കുർബാനയ്ക്കുശേഷം കൊടിയേററി. 16-ാം തീയതി മാത്യൂസ് മാർ സേവേറിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. വൈകിട്ട് പ. കാതോലിക്കാബാവായിക്കും, അഭിനവ തിരുമേനിമാർക്കും അങ്കമാലി കാതോലിക്കേററ് സെൻററിൽനിന്ന് അനേക കാറുകളുടെ അകമ്പടിയോടുകൂടി സെമിനാരിയിലേക്ക് ഒരു സ്വീകരണം നൽകി. സെമിനാരിയിൽ എത്തി ധൂപപ്രാർത്ഥനയ്ക്കുശേഷം അഭിവന്ദ്യ തേയോഫീലോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ കൊച്ചി ഭദ്രാസന അഡ്മിനിസ്ട്രേററർ ഫാ. ജോസഫ് വെണ്ടപ്പിള്ളി, ഭദ്രാസന സെക്രട്ടറി ഫാ. തോമസ് തെക്കൻ തുടങ്ങിയവർ പ്രസംഗിച്ചു. ഈയോബ് മാർ പീലക്സീനോസ് തിരുമേനി മറുപടിപ്രസംഗം ചെയ്തു.

17-ാം തീയതി രാവിലെ പ. ബാവാ തിരുമനസുകൊണ്ട് വി. കുർബാന അർപ്പിച്ചു. തുടർന്നു കബറുങ്കൽ ധൂപപ്രാർത്ഥന, പ്രദക്ഷിണം, നേർച്ചവിളമ്പ് മുതലായ പെരുനാൾ ചടങ്ങുകളും ഉണ്ടായിരുന്നു. അഭിനവ തിരുമേനിമാരും മാർ തേയോഫീലോസ്, മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും പെരുനാൾ ചടങ്ങുകളിൽ സംബന്ധിച്ചു.

## കണ്ടനാടു ഭദ്രാസനത്തിൽ

പ. ബാവാതിരുമേനിക്കും അഭിനവ തിരുമേനിമാർക്കും കണ്ടനാടു ഭദ്രാസനത്തിൻെറ ആഭിമുഖ്യത്തിൽ പാമ്പാക്കുട ചെറിയപള്ളിയിൽവച്ച് സ്വീകരണം നൽകി. മലങ്കരയിലെ ഒന്നാം കാതോലിക്കാ മുറിമററത്തിൽ പ. ബസേലിയോസ് പൗലൂസ് പ്രഥമൻ തിരുമേനിയുടെ ഓർമ്മദിനത്തിൽ സംബന്ധിക്കുന്നതിന് എത്തിയ തിരുമേനിമാരെ കണ്ടനാട് ഭദ്രാസനാതൃത്തിയായ പുതുവേലി കവലയിൽനിന്ന് അനേകം വാഹനങ്ങളുടെ അകമ്പടിയോടുകൂടിയാണ് പാമ്പാക്കുടയിലേക്ക് ആനയിച്ചത്. പള്ളികവാടത്തിൽവച്ച് ഇടവക മെത്രാപ്പോ

ലീത്താ ജോസഫ് മാർപക്കോമിയോസ് തിരുമേനി അഭിനവ തിരുമേനിമാരെ സ്വീകരിച്ചു. പ്രഭാതനമസ്ക്കാരത്തിനുശേഷം ബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും മാർ ക്ലീമ്മീസ്, മാർ സേവേറിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും വി. മൂന്നിൻമേൽ കുർബാന അർപ്പിച്ചു. തുടർന്നു കബറിങ്കൽ ധൂപപ്രാർത്ഥന പ്രദക്ഷിണം, നേർച്ചവിളമ്പ് എന്നിവയ്ക്കുശേഷം ചേർന്ന അനുമോദനസമ്മേളനത്തിൽ കോതമംഗലം രൂപതാ അദ്ധ്യക്ഷൻ ബിഷോപ്പ് മാർ ജോർജ് പുന്നേക്കാട്ടിൽ ആദ്ധ്യക്ഷം വഹിച്ചു. മലങ്കരസഭയാകുന്ന വലിയ തീർത്ഥാടകസംഘത്തെ നയിച്ചുകൊണ്ടുപോകാനുള്ള മഹത്തായ ദൗത്യം ഏറ്റെടുക്കുവാൻ എല്ലാംകൊണ്ടും അനുയോജ്യനായ സ്വാത്തികനാണ് പുതിയ കാതോലിക്കാ ബാവാ എന്ന് ബിഷപ്പ് പ്രസ്താവിച്ചു. ഫാ. കെ. ജെ. കുറിയാക്കോസ് പ്രാർത്ഥനാഗാനം ആലപിച്ചു. ഫാ. വി. എം. പൗലൂസ്, ഫാ. എം. വി. ഏബ്രഹാം, പി.എം. പൈലിപ്പിള്ള, പ്രൊ. ഏബ്രഹാം ഫിലിപ്പ് എന്നിവർ പ്രസംഗിച്ചു. പ. ബാവാ മറുപടിപ്രസംഗം ചെയ്തു. മാർ പക്കോമിയോസ് തിരുമേനി രചിച്ച മലങ്കരയിലെ ഒന്നാം കാതോലിക്കാ മുറിമററത്തിൽ ബാവാ എന്ന പുസ്തകത്തിന്റെ പ്രകാശനം പ. കാതോലിക്കാ ബാവാ കോലഞ്ചേരി മെഡിക്കൽ മിഷൻ സെക്രട്ടറി കെ. പി.പൗലോസിന് ആദ്യകോപ്പി നൽകി പ്രകാശനംചെയ്തു. പക്കോമിയോസ് മെത്രാപ്പോത്രാപ്പോലീത്താ സ്വാഗതവും ഭദ്രാസന സെക്രട്ടറി ഫാ. പി. യു. കുറിയാക്കോസ് നന്ദിയും പറഞ്ഞു.

## പ്രാർത്ഥനയ്ക്കു പ്രാധാന്യം നൽകുക; പ. ബാവാ

മൈലപ്രാ. പ്രാർഥനാജീവിതത്തിൽ മുന്നേറാൻ പ. ബസേലിയോസ് മാർത്തോമ്മാ മത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആഹ്വാനംചെയ്തു. ഈശ്വരവിശ്വാസമാണ് മനുഷ്യനെ പൂർണ്ണതയിൽ എത്തിക്കുന്നത്. ഈശ്വരചിന്ത മറക്കുന്ന മനുഷ്യൻ പൊള്ളയായ ജീവിതത്തിന്റെ ഉടമ മാത്രമാണ്. എല്ലാ മതങ്ങളും ഈശ്വരനിലേക്കാണ് മനുഷ്യനെ നയിക്കുന്നതെന്ന് പ.ബാവാ പറഞ്ഞു.

പ്രസിദ്ധമായ മൈലപ്ര സെൻറ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയുടെ 150–ാംവാർഷികവും 1891–ൽ പരിശുദ്ധ പരുമല തിരുമേനി ഇപ്പോഴത്തെ ദേവാലയത്തിന് ശിലാസ്ഥാപനം നിർവഹിച്ചതിന്റെ 100–ാം വാർഷികവും സംബന്ധിച്ച ആഘോഷങ്ങൾ മെയ് 7–ാംതീയതി ഉൽഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു പ. ബാവ. കാതോലിക്കാ ബാവായെ ഉദ്ഘാടനത്തിന് ക്ഷണിച്ചുകൊണ്ട് ഫാ. ടി. എം. സാമുവൽ പ്രസംഗിച്ചു. ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ചടങ്ങിൽ അദ്ധ്യക്ഷതവഹിച്ചു. സമ്മേളനം ഉൽഘാടനം ചെയ്തുകൊണ്ടുള്ള മനോരമ ചീഫ് എഡിററർ കെ. എം. മാത്യുവിന്റെ പ്രസംഗം അദ്ദേഹത്തിന്റെ അസാന്നിദ്ധ്യത്തിൽ പോൾ മണലിൽ (മനോരമ) വായിച്ചു. ചെറുവത്തൂർ ജോസഫ് റമ്പാൻ, സഭാട്രസ്ററി പി. സി. ഏബ്രഹാം, ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ജോൺസൺ എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. ജോൺ ശങ്കരത്തിൽ സ്വാഗതവും ട്രസ്ററി എം. സി. ബേബി നന്ദിയും പറഞ്ഞു. ജൂബിലിയോടനുബന്ധിച്ചുള്ള ജീവകാരുണ്യപ്രവർത്തന പരിപാടികളുടെ ഉദ്ഘാടനം തുന്നൽ യന്ത്രങ്ങൾ നൽകിക്കൊണ്ട് കാതോലിക്കാ ബാവാ നിർവഹിച്ചു.

കാതോലിക്കാ സ്ഥാനം ഏററതിനു ശേഷം ആദ്യമായി തുമ്പമൺ ഭദ്രാസനത്തിൽ എത്തിയ പ. ബാവായ്ക്ക് ഉജ്ജ്വലവരവേൽപ്പു നൽകി. മാർ ബേസിൽ അരമനയിൽ 6–ാംതീയതി 4 മണിക്കെത്തിയ പ. ബാവായെ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ സ്വീകരിച്ചു.കാലംചെയ്ത ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ കബറിങ്കൽ പ. ബാവ പ്രാർഥന നടത്തി. അനേകം വാഹനങ്ങളുടെ അകമ്പടിയോടെ മാക്കാംകുന്ന്, ജനറൽ ആശുപത്രി, പത്തനംതിട്ട ടൗൺവഴി മൈലപ്രായിൽ എത്തിയ ബാവായെ സ്വീകരിക്കാൻ ജാതിമതഭേദമെന്യേ ആയിരക്കണക്കിനാളുകൾ തടിച്ചുകൂടി. മൈലപ്രാ ജംഗ്ഷനിലെ പൗരസ്വീകരണത്തിന് പ. ബാവ നന്ദി പറഞ്ഞു. തുടർന്ന് പ്രത്യേക രഥത്തിൽ ബാവായെ മൈലപ്രാ വലിയ പള്ളിയിലേക്ക് സ്വീകരിച്ചാനയിച്ചു. വ്യക്തികളുടെയും, സ്ഥാപനങ്ങളുടെയും, സംഘടനകളുടെയും, വിവിധ ഇടവകകളുടെയും വകയായി അനേകർ പ. ബാവായെ ഹാരമണിയിച്ചു. പള്ളിയുടെ കവാടത്തിൽ വച്ച് വികാരി ഫാ. ജോൺ ശങ്കരത്തിൽ കത്തിച്ച മെഴുകുതിരി നൽകി പ. ബാവായെ പള്ളിയിലേക്ക് സ്വീകരിച്ചു. പള്ളിയിലെ പ്രാർഥനയ്ക്കുശേഷം കാലംചെയ്ത ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ ഛായാചിത്രം സെൻറ് ജോർജ്ജ് ഓഡിറേറാറിയത്തിൽ പ. ബാവാ തിരുമേനി അനാവരണംചെയ്തു.തുടർന്നു നടന്ന അനുമോദനസമ്മേളനത്തിൽ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി അദ്ധ്യക്ഷതവഹിച്ചു.

## വൈദികവിദ്യാർത്ഥി സമ്മേളനം

കേരളത്തിലെ ഓർത്തഡോക്സ്, മാർതോമ്മാ, സി. എസ്. ഐ. സഭകളിലെ വൈദിക വിദ്യാർത്ഥികൾക്കായുള്ള വാർഷികസമ്മേളനം മെയ് 26 മുതൽ 29 വരെ കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ നടന്നു. 'നിന്റെ പ്രകാശത്തിൽ ഞങ്ങൾ പ്രകാശം കാണുന്നു' (സങ്കീ. 36: 9) എന്നതായിരുന്നു മുഖ്യ ചിന്താവിഷയം. 26–ന് വൈകിട്ട് 6 മണിക്ക് പ. കാതോലിക്കാബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം ചങ്ങനാശേരി ആർച്ചുബിഷപ്പ് മാർ ജോസഫ്

പൗവ്വത്തിൽ ഉദ്ഘാടനംചെയ്തു. ഡോ. മാത്യൂസ് മാർ സേവേറിയോസ്, മലയാളമനോരമ ചീഫ് എഡിററർ ശ്രീ. കെ. എം. മാത്യു എന്നിവർ ആശംസകൾ നേർന്നു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ മുഖ്യ ചിന്താവിഷയം അവതരിപ്പിച്ചുകൊണ്ട് പ്രസംഗിച്ചു. ഫാ. ററി. ജെ. ജോഷ്വാ, റവ. ഡോ. വി. ജി. ജോർജ്, റവ. കെ. വി. കുരുവിള എന്നിവർ ബൈബിൾ ക്ലാസുകളെടുത്തു. 28-നു വൈകിട്ടു നടന്ന പൊതുസമ്മേളനത്തിൽ ഡോ. സഖറിയാസ് മാർ തെയോഫിലോസ് എപ്പിസ്കോപ്പ, റവ. ഡോ. ജേക്കബ് ചെറിയാൻ (മൗണ്ട്താബോർ ദയറാ) എന്നിവർ പ്രസംഗിച്ചു. 29-ന് രാവിലെ വി. കുർബാനയോടെ സമ്മേളനം സമാപിച്ചു. ഇൻഡ്യയിലെ വിവിധ സെമിനാരികളിൽനിന്ന് പ്രതിനിധികൾ സമ്മേളനത്തിൽ പങ്കെടുത്തു.

## പട്ടംകൊട

ചെങ്ങമനാട്:

ബേത്ലഹേം ആശ്രമാംഗമായ ഡീക്കൻ കെ. ഗീവർഗീസിന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ചെങ്ങമനാട് ആശ്രമചാപ്പലിൽവച്ച് എപ്പിഫാനിയോസ് തിരുമേനിയുടെ സഹകരണത്തിൽ കശീശാപട്ടം നൽകി.

ആയൂർ:



ഇളമ്മാട് പുഞ്ചക്കോണത്ത് ജോൺസണ് മെയ് 18 ശനിയാഴ്ച ഇളമ്മാട് സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് അഭിവന്ദ്യ ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ ശെമ്മാശുപട്ടം നൽകി. സഖറിയാസ് മാർ അന്തോനിയോസ് തിരുമേനി സഹകാർമ്മികത്വം വഹിച്ചു.

## ജർമ്മനിയിലേക്ക്



ലൂഥറൻസ് സഭയുടെ ക്ഷണമനുസരിച്ച് ഫാ.സി. ജി. മാത്യൂസ് ജർമ്മനിയിലേക്കു പോയിരിക്കുന്നു. ഹാംബർഗിൽ നടക്കാൻ പോകുന്ന World Eccuminical Conference-ൽ ബ. അച്ചൻ സംബന്ധിക്കും.

## പ്രൊഫ. ടി. ടി. തോമസ്



1991 മെയ് 16-ന് കർത്താവിൽ നിദ്ര പ്രാപിച്ച പ്രൊഫ. ടി. ടി. തോമസ് .സഭാവക ബത്തേരി സെൻറ്മേരീസ് കോളജിന്റെ പ്രിൻസിപ്പലായും സണ്ടേസ്കൂളിന്റെ കേന്ദ്രകമ്മററി അംഗമായും ബത്തേരി ഭദ്രാസനദിവ്യബോധനം ഡയറക്ടറായും, Y.M.C.A. വയനാട് സബ്റീജിയൻ ജനറൽ കൺവീനറായും പരേതൻ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

# മിഷൻ ഇൻസ്റ്റിറ്റ്യൂട്ട്, ഭിലായ്

പ. എപ്പിസ്കോപ്പൽ സുന്നഹദോസ് ഭിലായ് മിഷൻ കേന്ദ്രത്തിൽ ഒരു മിഷൻ ഇൻസ്റ്റിറ്റ്യൂട്ട് ആരംഭിക്കുന്നതിന് തീരുമാനിക്കുകയുണ്ടായി ഭിലായ് മിഷൻ കേന്ദ്രം 35 ഏക്കറോളം വിസ്തീർണ്ണമുള്ളതാകയാൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെ വികസനത്തിന് ആവശ്യമായ സ്ഥലസൗകര്യം ഉണ്ട്, ഇവിടെയുള്ള നമ്മുടെ M. G. M. ജൂനിയർ കോളജിന്റെയും സെന്റ് തോമസ് ഡിഗ്രി കോളജിന്റെയും സൗകര്യങ്ങൾ ഇതിന്റെ പ്രവർത്തനങ്ങൾക്ക് പ്രയോജനപ്പെടും. പ്രത്യേകിച്ച് മിഷൻ പ്രവർത്തകർ ഇംഗ്ലീഷിലും ദേശീയ ഭാഷയിലും സമ്പാദിച്ചിരിക്കേണ്ട ആശയ വിനിമയ പരിചയം ഈ കോളജുകളിലെ പരിചയസമ്പന്നരായ ഭാഷാ അദ്ധ്യാപകരുടെ സേവനം മുഖാന്തിരം ലഭ്യമാണ്. സാധാരണ വിദ്യാഭ്യാസത്തിന്റെ ഭാഗമായി മാറികഴിഞ്ഞിരിക്കുന്ന കംപ്യൂട്ടർ, മാനേജ്മെന്റ്, ഹോം സയൻസ് മുതലായ വിഷയങ്ങളിലും ആവശ്യമായ പരിജ്ഞാനം പകരുവാൻ മേല്പറഞ്ഞ സ്ഥാപനങ്ങളിൽ സൗകര്യമുണ്ട്. ദൈവശാസ്ത്രം ബൈബിൾ, മിഷൻ, സഭാചരിത്രം മുതലായ വിഷയങ്ങൾ പഠിക്കുവാൻ ഉന്നതബിരുദവും പ്രവർത്തന പരിചയവുമുള്ള പ്രഗത്ഭരായ അദ്ധ്യാപകരുടെ സേവനവും ലഭ്യമാണ്. മാർത്തോമ്മാ ശ്ലീഹായുടെ 19–ാം ചരമശതാബ്ദി സ്മാരകമായി 1972 ജൂലൈ 3–ന് ആരംഭിച്ച് ഭിലായ് മിഷനിൽ ഈ ഇൻസ്റ്റിറ്റ്യൂട്ട് മാർത്തോമ്മാ ദിനമായ ജൂലൈ 3–ന് (1991) ഉത്ഘാടനം ചെയ്യപ്പെടുന്നതാണ്.

മാർത്തോമ്മാശ്ലീഹാ എ. ഡി. 52–ൽ മലങ്കരയിൽ സ്ഥാപിച്ച നമ്മുടെ സഭ ഈ നൂറ്റാണ്ടിന്റെ പകുതിവരെ മലങ്കരയിൽ മാത്രമായിരുന്നു. ഭാരത സ്വാതന്ത്ര്യത്തിനുശേഷം ബാഹ്യകേരളത്തിൽ സഭാമക്കൾ ചിതറിപ്പാർക്കാൻ തുടങ്ങി. എന്നാൽ മാർത്തോമാ പകർന്നു തന്ന സുവാർത്ത മറ്റാർക്കും പകർന്നുകൊടുക്കുവാൻ നാം ശ്രമിച്ചില്ല ഗോണ്ഡഫോറസ് രാജാവ് കൊട്ടാരം പണിയുവാൻ മാർത്തോമായെ ഏൽപ്പിച്ച പണം അദ്ദേഹം സാധുജനസംരക്ഷണത്തിന് വിനിയോഗിച്ചതു മുഖാന്തിരം ക്രിസ്തുവിന്റെ സ്നേഹം അവർക്കു പകർന്നുകൊടുക്കുകയായിരുന്നു. ഇന്നും നമ്മുടെ രാജ്യത്ത് സാധുക്കളാണ് ഭൂരിപക്ഷം. ചൂഷണവിധേയരായി, അവകാശങ്ങളെപ്പറ്റി അറിവില്ലാത്തവരായി, പട്ടിണിക്കാരായി, ചികിത്സാ സൗകര്യങ്ങളോ, ആധുനിക ജീവിതസൗകര്യങ്ങളോ ലഭിക്കാത്തവരായി കഴിയുന്ന ജനകോടികൾ. ക്രിസ്തുവിന്റെ മനുഷ്യസ്നേഹത്തിന്റെ അവകാശികളായ സഭാംഗങ്ങൾക്ക് ഇവരോട് ഇത്തിരി സ്നേഹം കാണിപ്പാൻ കടപ്പാടില്ലേ? ഇവരുടെ ഉയർച്ച രാഷ്ട്രത്തിന്റെ ഉയർച്ചയല്ലേ? അതിൽ സഭയ്ക്കും ചുമതലയില്ലേ? സഭാഗങ്ങളിൽ പതിനായിരത്തിൽ ഒരാൾക്കെങ്കിലും സ്വയം സമർപ്പിച്ച് ഈ വേലയ്ക്ക് ഇറങ്ങിവരാൻ സാധിക്കയില്ലേ? മലങ്കര സഭയിലെ അഭ്യസ്തവിദ്യരായ യുവതിയുവാക്കൾ ഈ വിളി കേൾക്കുമെങ്കിൽ!

ഭിലായ് മിഷനിലെ ആശ്രമവും കോൺവെന്റും വികസിപ്പിച്ച് ഉത്തരഭാരതമിഷൻ പ്രവർത്തനത്തിനു ആവശ്യമായ പ്രവർത്തകരെ സജ്ജമാക്കണമെന്ന ഉദ്ദേശത്തോടെയാണ് ഇത് ആരംഭിച്ചിട്ടുള്ളത്. മൂന്നു വർഷ കോഴ്സാണ് ഉദ്ദേശിക്കുന്നത്. പഠനം പൂർത്തിയാക്കുന്നവരെ മിഷൻ ഫീൽഡിൽ അയയ്ക്കുന്നതാണ്. വിദ്യാഭ്യാസം, വൈദ്യസഹായം, തൊഴിൽ പരിശീലനം മുതലായവയിൽ പ്രവർത്തകർക്ക് പരിശീലനം കാലക്രമേണ നൽകുന്നതാണ്. മിഷനറി വൈദികരായി പ്രവർത്തിപ്പാൻ കൊള്ളാവുന്നവർക്ക് വൈദികസിമ്മനാരി പരിശീലനവും നൽകി, വൈദികരാക്കുന്നതിനെപ്പറ്റിയും പരിഗണിക്കും.

കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക:

Mission Director<br>
Stephncs Mar Theodosius Metropolitan<br>
St. Thomas Asram<br>
P. O. Box No. 24, Bhilai M. P.

---

## മിഷനറിയായി നിയമിച്ചു



ശ്രീ. പോൾസിനിരാജിനെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിൻെറ തീരുമാനമനുസരിച്ച് പ. കാതോലിക്കാബാവാ സഭയിലെ ഒരു മിഷനറിയായി നിയമിച്ചരിക്കുന്നു. മിഷൻ ബോർഡ് അദ്ധ്യക്ഷൻ അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ നിർദേശാനുസരണം ബോർഡിന് കീഴിൽ സേവനം അനുഷ്ഠിക്കുന്നതിനാണ് നിയമനം.



അഖിലമലങ്കരാടിസ്ഥാനത്തിൽ മർത്തമറിയം സമാജം 1990—ൽ നടത്തിയ മത്സര പരീക്ഷയിൽ കല്ലുങ്കത്ര മണലേൽപ്പള്ളി ഇടവകയിൽ നടുവിലേക്കര അന്നക്കുട്ടി എബ്രഹാം സീനിയർ വിഭാഗത്തിൽ ഒന്നാംസ്ഥാനം നേടി. സമാജം ഭദ്രാസന തലത്തിൽ നടത്തിയ മത്സരങ്ങളിൽ സംഗീതത്തിന് രണ്ടാംസ്ഥാനവും നേടിയിട്ടുണ്ട്.

## പോൾ മണലിൽ അവാർഡ് നേടി

കേരള ഗവൺമെൻറിൻെറ 'അക്ഷരകേരളം' അവാർഡിനു മലയാളമനോരമ (കോട്ടയം) പത്രാധിപസമിതി അംഗം പോൾ മണലിൽ അർഹനായി. 5000 രൂപയും പ്രശസ്തിപത്രവുമാണ് അവാർഡ്. കേരളത്തിലെ സാക്ഷരതാ പ്രവർത്തനത്തെപ്പററി 'മനോരമ'യിൽ പ്രസിദ്ധപ്പെടുത്തിയ ഫീച്ചറാണ് അവാർഡിനു തെരഞ്ഞെടുത്തത്.

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ മുൻ വൈസ് പ്രസിഡൻററായ പോൾ മണലിൽ പത്തനാപുരത്തു മണലിൽ എം. ജി. അലക്സാണ്ടറുടെയും കെ. സി. ഏലിയാമ്മയുടെയും പുത്രനാണ്. പട്ടാഴി ശങ്കരംപള്ളി തെക്കേതിൽ റിട്ട. ജില്ലാ സെഷൻസ് ജഡ്ജി കെ. കോരുതിൻെറ പൗത്രി ബീനയാണ് ഭാര്യ. കേരള കൗൺസിൽ ഓഫ് ക്രിസ്ത്യൻ ചർച്ചസിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധി, മലങ്കരസഭാ മിഷൻ ബോർഡ് അംഗം എന്നീ നിലകളിലും പ്രവർത്തിക്കുന്ന പോൾ, കാലം ചെയ്ത തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെപ്പററി (നിരണം) 'മഹാനായ ദീവന്നാസ്യോസ്' എന്നൊരു ഗ്രന്ഥം രചിച്ചിട്ടുണ്ട്. പോളിനു 'മലങ്കരസഭ'യുടെ ആശംസകൾ നേരുന്നു.

## സിമ്പോസിയം

കോട്ടയം പഴയസിമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ തിരുമേനിയുടെ 175—ാം ചരമവാർഷിക ജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് മെയ് 12—ാം തീയതി പഴഞ്ഞി സെൻറ് മേരീസ് പള്ളിയിൽവെച്ച് ഒരു സിമ്പോസിയം നടത്തി. ഡോ. എം. വി. സക്കറിയായും, പ്രൊ. ജോസഫ് വർഗീസും പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

തിരുമേനിയെ സംബന്ധിച്ച് പ്രസംഗമൽസരമോ പ്രബന്ധമൽസരമോ നടത്തുമ്പോൾ അതിൽ പങ്കെടുക്കുന്നവർക്കും മററും തിരുമേനിയെകുറിച്ച് അറിയുന്നതിന് രണ്ടു രൂപാ സ്ററാമ്പു സഹിതം താഴെ കാണുന്ന വിലാസത്തിൽ എഴുതുക. 6 രൂപാ വിലയുള്ള തിരുമേനിയുടെ ജീവചരിത്ര പുസ്തകം സൌജന്യമായി അയച്ചുതരുന്നതാണ്.

ഫാ. ജോസ് പുലിക്കോട്ടിൽ
XIII/266 മെയിൻറോഡ്, കുന്നംകുളം

## പ്രതിജ്ഞയെടുത്തു

പഴഞ്ഞി എം. ഡി. കോളജ് വിദ്യാർത്ഥിനീ വിദ്യാർത്ഥികൾ ആയുഷ്പര്യന്തം മദ്യവും മയക്കുമരുന്നും വർജജിക്കുന്നതായി പ്രതിജ്ഞയെടുത്തു. കോളജിലെ ലഹരിവർജജന പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ ചേർന്ന സമ്മേളനത്തിൽ വെച്ചാണ് പ്രതിജ്ഞാകർമ്മം നിർവ്വഹിച്ചത്. പ്രിൻസിപ്പൽ കെ. എം. കുര്യാക്കോസ് പ്രതിജ്ഞാവാചകം ചൊല്ലിക്കൊടുത്തു. പ്രിൻസിപ്പലിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ ടി. ടി. ജോയി, സാറാമ്മപോൾ, എം. ഐ. സുബൈർ തുടങ്ങിയവർ പ്രസംഗിച്ചു.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡീ. എം. സി. ചെറിയാൻ

## പാഠം 21

**മർക്കോസ് 1–3**

വിജയിയുടെ പേരും വിലാസവും

പേര്: ഷേർളി മാത്യു
വിലാസം: പൈനുംമൂട്ടിൽ, പാലിയേക്കര
തിരുവല്ല
ഭദ്രാസനം: നിരണം
രജി. നമ്പർ: 7429

## പാഠം 25 മർക്കോസ് (13–14)

പ്രവേശനഫാറം

പേര്.......................................

വിലാസം.......................................

ഭദ്രാസനം.......................................

രജി. നമ്പർ: ................

## പാഠം 25 മർക്കോസ് (13–14)

1. യറുശലേം ദേവാലയത്തിനു നേരെയുള്ള മല.
2. സ്വകാര്യമായി അന്ത്യത്തെപ്പററി തിരക്കിയ ശിഷ്യർ.
3. ശൂന്യമാക്കുന്ന മ്ളേച്ഛതയെപ്പററി പറഞ്ഞ പ്രവാചകൻ.
4. എല്ലാവരോടും പറയുന്നത് എന്ത്?
5. ഒരുമിച്ചു വന്ന രണ്ട് ഉത്സവങ്ങൾ.
6. പേരിൽ അറിയപ്പെടുന്ന കുഷ്ഠരോഗി.
7. വിലയേറിയ തൈലം
8. യേശുവിനെ അഭിഷേകം ചെയ്തതാര്
9. യേശുവിങ്കൽ ചെയ്ത നല്ല പ്രവൃത്തി
10. സുവിശേഷം പ്രസംഗിക്കുന്നിടത്തെല്ലാം പ്രസ്താവിക്കേണ്ട സംഗതികൾ.
11. തക്കം അന്വേഷിച്ചു നടന്നവൻ.
12. ജനിക്കാതിരുന്നെങ്കിൽ കൊള്ളായിരുന്നവൻ.
13. സ്തോത്രംപാടി ഒലിവുമലയ്ക്കുപോയവർ
14. ആദ്യം ഗലീലയ്ക്കു പോകുന്നവൻ.
15. തള്ളുകയില്ലെന്നു പറഞ്ഞവർ.
16. പ്രാർത്ഥിക്കാൻ പോയ തോട്ടം.
17. യേശുവിനെ റബ്ബി എന്നു വിളിക്കുന്ന ശിഷ്യൻ.
18. ദൂരവേ അനുഗമിച്ചവൻ.
19. കോഴികൂവിയത് എപ്പോൾ
20. രണ്ടു പ്രാവശ്യം ആരുടെ മുമ്പിൽ തള്ളിപ്പറഞ്ഞു.

പാഠം 21 ന്റെ ഉത്തരം വിജയിയുടെ വിലാസവും ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. കൂടുതൽ ആളുകൾ ഉത്തരം അയയ്ക്കുന്നതിൽ സന്തോഷമുണ്ട്. എന്നാൽ അശ്രദ്ധ കൊണ്ടാകും നിസാര ഉത്തരങ്ങൾ തെററിക്കുന്നു. അല്പം കൂടെ ശ്രദ്ധിച്ച് പ്രാർത്ഥനയോടെ ഉത്തരം അയയ്ക്കുക. ഉത്തരത്തോടൊപ്പം വാക്യം അദ്ധ്യായം ഇവ ചേർക്കുന്നത് നല്ലതാണ്. എന്നാൽ സ്ഥിരമായി ഉത്തരം എഴുതാതെ അദ്ധ്യായം വാക്യംമാത്രം എഴുതുന്നവരും ഉണ്ട്. അങ്ങനെയുള്ള ഉത്തരം സ്വീകാര്യമല്ല എന്ന് പ്രത്യേകം ഓർപ്പിക്കുന്നു.

പ്രത്യേക സാഹചര്യത്തിൽ പരീക്ഷകൾ നീളുന്നു. അദ്ധ്യയനവർഷം താമസിച്ചേ തുടങ്ങുകയുള്ളു. പരീക്ഷയ്ക്കായി തയ്യാറെടുക്കുന്നവരേയും കോളേജ് പ്രവേശനത്തിനായി ഒരുങ്ങുന്നവരേയും ഓർത്തു പ്രാർത്ഥിക്കാം. ശാന്തമായ അന്തരീക്ഷത്തിൽ പുതിയ വർഷം ആരംഭിക്കുവാനും ഉത്സാഹത്തോടെയും, ദൈവാശ്രയത്തോടെയും പുതിയ വർഷത്തിലേക്ക് പ്രവേശിക്കുവാനും ശ്രമിക്കാം. പഠനത്തോടൊപ്പം ആത്മീയചൈതന്യം പ്രാപിക്കുവാൻ ശ്രമിക്കുമല്ലൊ. പ്രാർത്ഥന പ്രത്യേകിച്ച് മററുള്ളവർക്കു വേണ്ടിയുള്ളപ്രാർത്ഥന മുടക്കില്ലല്ലൊ. എനിക്കുവേണ്ടി പ്രാർത്ഥിച്ച്, ആശംസകളയച്ച്, സന്നിഹിതരായ എല്ലാവർക്കും പ്രത്യേക നന്ദി രേഖപ്പെടുത്തുന്നു. പ്രാർത്ഥനയിൽ പ്രത്യേകം ശരണപ്പെടാം.

പാഠം 25–ന്റെ ഉത്തരം അടുത്തമാസം 20–നു മുമ്പായി Bible Padanam Lesson 25, C/o Fr. M. C. Cherian Orthodox Student Center Trivandrum-1 695001 എന്ന വിലാസത്തിലയയ്ക്കുക.

## പാഠം 21

## വിജയികളുടെ പേരും വിലാസവും

1. ഷേർളിമാത്യു പാലിയേക്കര.
2. മോളി മാത്യൂസ് നാരങ്ങാനം.
3. റോഷ്നി ഏബ്രഹാം അയ്മനം
4. സാബുജോർജ് കടമ്മനിട്ട
5. സാറാമ്മ തോമസ് മലാഡ്
6. എലിസബേത്ത് സൈമൺ തലശേരി
7. മോളി മർക്കോസ് എടയ്ക്കാട്ടുവയൽ
8. ഏലിയാമ്മ പൗലോസ് ചെല്ലങ്കോട്
9. റെനി ചെറിയാൻ കൊമ്പാടി
10. പി. ജെ. രാജൻ കൊച്ചറ
11. കെ. പി. തോമസ് പിപ്പരിയ
12. മോനമ്മ വറുഗീസ് ആഞ്ഞമൂഴി
13. അച്ചാമ്മ പീററർ വാഴൂർ
14. എലിസബേത്ത് തമ്പി കാട്ടകാമ്പാൽ
15. റോയി പി. ജോൺ തഴവാ
16. ലില്ലി മാത്യു കനകപ്പലം
17. ഡോ. ഏലിയാമ്മ ഐസക് പുത്തൂർ
18. കൊച്ചന്ന പി. എം. മങ്ങാട്
19. എം. സി. ജോർജ് അന്ധേരി
20. ജോർജ് മുതലാളി കൊച്ചി
21. മേഴ്സി ചെറിയാൻ റെണുക്കുട്ട്
22. ജിജിമത്തായി ചെങ്ങമനാട്
23. ജോർജി പി. മാത്യു കല്ലിശേരി
24. മറിയാമ്മ അലക്സ് കവിയൂർ
25. കോശി മത്തായി നന്ദിനി
26. ജോർസി ജോർജ് പറവൂർ
27. മേരി ജോർജ് പറവൂർ
28. യേശുദാസൻവൈദ്യൻ തേവലക്കര
29. സോണി പി. ജോഷ്വാ പുന്നയ്ക്കാട്
30. ബിജു അലക്സാണ്ടർ ചണ്ടിഗഡ്
31. കെ. എം. തോമസ് മദ്രാസ്
32. സാറാമ്മ ചെറിയാൻ മലാഡ്
33. വിൽസൺ വി. ഐ. കുരമ്പാല
34. ഫ്രാൻസിസ് മത്തായിവൈദ്യർ കിഴക്കേത്തെരുവ്
35. സുനിൽകെ. ജോർജ് പരിയാരം
36. ചെറിയാര്യ വറുഗീസ് വള്ളംകുളം
37. ജോളികുർൻ കല്ല്യാൺ
38. റെജി ജോർജ് അതുമ്പുംകുളം
39. ലിജി വില്യം കുന്നംകുളം
40. കെ. വി. ജയിംസ് തുരിട്ടി
41. സുജ തോമസ് ചുരുളിക്കോട്
42. പി. സി. ചെറിയാൻ കോയിപ്രം
43. കുറിയാക്കോസ് തോമസ് വാകത്താനം
44. ലീലാമ്മ ജോസഫ് വിക്രോളി
45. സാലി ജോൺ ട്രിച്ചി
46. — — അങ്ങാടി പി. ഒ.
47. ശോശാമ്മ എം. ഡി. ഓതറ
48. വി. പി. ജോർജ് പറവൂർ
49. എം. സി. അച്ചാമ്മ മഞ്ഞപ്ര
50. ജോജൻ മാമ്പ്രക്കുഴി പെരുനാട്
51. തങ്കമ്മ സഖറിയ ആറാട്ടുപുഴ
52. പൊന്നമ്മ തോമസ് ആറാട്ടുപുഴ
53. സൂസമ്മ സഖറിയ തുമ്പമൺ
54. പി. കെ. കോശി കോട്ടൂർ
55. ഷേമ മാത്യു പുതുപ്പള്ളി
56. തോമസ് വറുഗീസ് കൊടുമൺ
57. ലാലി വൽസൻ മുളണ്ട്
58. മേരിക്കുട്ടി തയ്യിൽ കരിപ്പുഴ
59. മറിയാമ്മ വറുഗീസ് മല്ലപ്പള്ളി
60. സൂസൻ ജോർജ് ചെങ്ങമനാട്
61. എലിസബേത്ത് ഷൈൻ ജെ. ബി. നഗർ
62. റെനി സൂസൻ പോറം ചെറുകോൽ
63. സാലി ശമുവേൽ മണക്കാട്
64. ലിതാ അന്നാ തോമസ് ഉളനാട്
65. അക്കാമ്മ വറുഗീസ് പാലിയേക്കര
66. പി. ററി. കുര്യൻ പാററ്നാ
67. തങ്കമ്മ ഈപ്പൻ നിരണം
68. കുഞ്ഞൂഞ്ഞമ്മ കുര്യാക്കോസ് വാഴൂർ
69. റേച്ചൽ ചാക്കോ ആനിക്കാട്
70. ഷേർളി ലൂക്കോസ് മീൻകുളം
71. മറിയാമ്മ ഈപ്പൻ വാഴൂർ
72. ഏലിയാമ്മ വറുഗീസ് നെടുമാവ്
73. മോളമ്മ കെ. കൊററംമ്പള്ളി
74. പൗലോസ് പി. എം. കാക്കവയൽ
75. ഷാബു വറുഗീസ് മൈലപ്ര
76. ഏ. കെ. ജോസഫ് അമ്പാഴപ്പാറ
77. സിനിമോറം അട്ടപ്പാടി
78. അന്നമ്മചാക്കോ അമ്പർനാഥ്
79. തങ്കം ചാർളി കല്ലിപ്പാടം
80. ബേബി മോനച്ചൻ ഏവൂർ
81. ജയിംസ് ജോൺ ഡോംബുവില്ലി
82. ററി. ഇ. തോമസ് തെക്കേമല
83. സി. പി. സ്ക്കറിയ ഗുജറാത്ത്
84. കുര്യൻ ജോൺ ദുർഗാപ്പൂർ
85. ചിന്നമ്മ ജോൺ ഉളനാട്
86. ലീലാമ്മ ജേക്കബ് പുന്നവേലി
87. ററി. സി. ഇടുക്കുള താന
88. പൊന്നമ്മ മാത്യു പുൽപ്പള്ളി
89. മറിയാമ്മ വറുഗീസ് മോനിപ്പള്ളി
90. ലിനാചെറിയാൻ വളഞ്ഞവട്ടം
91. ജെസി പി.വി. ഓതറ
92. ജിജാ ജേക്കബ് ബെത്മാ
93. റീനാ ശമുവേൽ ചെങ്ങമനാട്
94. ചിന്നമ്മ ഉമ്മൻ നെററിത്തൊഴു
95. സുജ ജോർജ് നാരങ്ങാനം
96. ഏലിസബേത്ത് ജോസഫ് കാട്ടൂർ
97. ബിജി നാറേറാം തുമ്പമൺ
98. കുഞ്ഞമ്മ ചാക്കോ കൂരോപ്പട
99. ഷിബു വറുഗീസ് കുട്ടംമ്പേരൂർ
100. ചെറിയാൻ വറുഗീസ് ഏലപ്പാറ
101. തോമസ് ഏബ്രഹാം ശക്തിനഗർ
102. ഷേർളി തോമസ് കോടുകുളഞ്ഞി

## പി. വി. ജോബ് നിര്യാതനായി



കുന്നംകുളം ഭദ്രാസനാരംഭംമുതൽ കുന്നംകുളം സണ്ടേസ്കൂൾ ഡയറക്ടറായിരുന്ന പഴഞ്ഞി പൂളയ്ക്കൽ പി.വി. ജോബ് ഏപ്രിൽ 10–ന് നിര്യാതനായി. ശവസംസ്ക്കാരം 11–ാംതീയതി പഴഞ്ഞി പള്ളി സെമിററിയിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പാ, തെയോഫോറോസ് റമ്പാൻ തുടങ്ങി അനേകം വൈദികരുടെ സഹകരണത്തിലും ഒരു വലിയ ജനക്കൂട്ടത്തിന്റെ സാന്നിദ്ധ്യത്തിലും നടത്തി. അഭിവന്ദ്യ തിരുമേനി പള്ളിയിൽവച്ചും സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പാ ഭവനത്തിൽവച്ചും നടത്തിയ ചരമപ്രസംഗത്തിൽ പരേതന്റെ സഭാസേവനത്തെപ്പററി പ്രത്യേകം ശ്ളാഹിച്ചു പറഞ്ഞു.

മി. ജോബ് പഴഞ്ഞി മാർ ഡയനീഷ്യസ് കോളജ് ട്രഷറാർ ആയിരുന്നു. സണ്ടേസ്കൂൾ, സുവിശേഷസമാജം മുതലായ അദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ വളരെ ഉത്സാഹപൂർവ്വം പ്രവർത്തിച്ചുകൊണ്ടിരുന്ന മി. ജോബ് മലങ്കരസഭാമാസികയുടെ പഴഞ്ഞിയിലെ പ്രതിനിധിയായി പ്രവർത്തിച്ചുവരികയായിരുന്നു.

മി. ജോബിന്റെ നിര്യാണത്തിൽ മലങ്കരസഭയുടെ അനുശോചനങ്ങൾ.

## പാഠം 21 (മർക്കോസ് 1–3) ഉത്തരം

1. യോഹന്നാൻ (1–4)
2. യോഹന്നാനോട് (1:5)
3. നീ എന്റെ പ്രിയപുത്രൻ, നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു (1:11)
4. യോഹന്നാൻ തടവിൽ ആയശേഷം (1:14)
5. എന്നെ അനുഗമിപ്പീൻ (1:17)
6. മനുഷ്യരെ പിടിക്കുക (1:17)
7. യാക്കോബ് (1:19)
8. അന്ത്രയോസ് (1:16)
9. അശുദ്ധാത്മാവ് (1:23–24)
10. കുഷ്ഠരോഗി (1:40)
11. പക്ഷവാതക്കാരൻ (2:5)
12. പക്ഷവാതക്കാരൻ (2:5)
13. അബ്യാഥാർ (2:26)
14. ദാവീദ് (2:25–26)
15. മനുഷ്യപുത്രൻ (2:28)
16. യേശു (3:13)
17. ഇടിമക്കൾ എന്നർത്ഥമുള്ള ബൊവനേർഗെസ്
18. സെബദി, അല്പായി, യോന, ത്ലോമായി
19. കനാന്യനായ ശീമോൻ, കെരിയൂത്ത്കാരൻ യൂദാ (3:18,19)
20. യേശുവിന്റെ ചാർച്ചക്കാർ (3:21)

—●—

## "വിജയശ്രീ" അവാർഡ് ലഭിച്ചു

അഹമ്മദബാദ്: ഡൽഹിയിലെ ഇൻറർനാഷനൽ ഫ്രണ്ട്ഷിപ്പ് സൊസൈററി, ''For enrichment of Human Life out Standing attaintments''സിനു നൽകുന്ന 1990–ലെ വിജയശ്രീ അവാർഡ് മലങ്കരസഭാമാസികയുടെ ആയുഷ്ക്കാല വരിക്കാരനും അഹമ്മദബാദ് Y.M.C.A. സെക്രട്ടറിയുമായ മി. സി. എസ്. കുറിയാക്കോസിനു ലഭിച്ചു. ഏപ്രിൽ 27–ാംതീയതി ചേർന്ന പൊതുസമ്മേളനത്തിൽവച്ച് ഗുജറാത്ത് അസംബ്ളി സ്പീക്കർ Himatlal Mulaviയാണ് ഈ അവാർഡ് നൽകിയത്. മുൻമുഖ്യമന്ത്രി ബാബുബായ് പട്ടേൽ വിദ്യാഭ്യാസമന്ത്രി കർസൻബായ് സോനേരി, മൃളാളിനി സാരാഭായ്, മുൻമേയർ ഗോപാൽഭായ് സോളങ്കി മുതലായ ഉന്നതവ്യക്തികൾക്കും ഈ അവാർഡ് ലഭിച്ചു.

മി. കുറിയാക്കോസ് കൂടലിൽ പുന്നയ്ക്കാട്ട് മി. പി. എസ്. സ്ക്കറിയായുടെ പുത്രനും അഹമ്മദബാദിൽ Gillanacre Arbuthnot & Co. Ltd–ന്റെ മാനേജരുമാണ്. അഹമ്മദബാദ് ഓർത്തഡോക്സ് പള്ളി ഇടവകയിലെ ഒരു സജീവപ്രവർത്തകൻകൂടിയായ മി. കുറിയാക്കോസിന് മലങ്കരസഭയുടെ അഭിനന്ദനങ്ങൾ.

## വാർഷിക കോൺഫ്രൻസ്

മർത്തമറിയംസമാജം അഖിലമലങ്കരാടിസ്ഥാനത്തിലുള്ള വാർഷികകോൺഫറൻസ് വാകത്താനം ഞാലിയാകുഴി മാർ ഗ്രീഗോറിയോസ് പള്ളിയിൽ വച്ച് നടത്തി. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. പൊതുസമ്മേളനത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻബാവാ അദ്ധ്യക്ഷത വഹിച്ചു. പഴഞ്ഞി കോളജ് പ്രിൻസിപ്പൽ കെ. എം. കുര്യാക്കോസ്, അന്നമ്മ അലക്സാണ്ടർ തുടങ്ങിയവർ പ്രസംഗിച്ചു. സമാജം ജനറൽസെക്രട്ടറി ആലീസ് മാണി റിപ്പോർട്ടവതരിപ്പിച്ചു. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ, ഗീവറുഗീസ് മാർ

(6–ാം പേജിൽനിന്നും തുടർച്ച)

## സുവിശേഷദീപ്തി

സ്തുവിൽ വിശ്വാസനങ്കൂരമുറപ്പിച്ചിരിക്കുന്നവന് ശരീരത്തിലെ ജീവിതവും, അനന്തരജീവിതവും ഒന്നുപോലെ. നിത്യനായവനിൽ വിശ്വാസമർപ്പിച്ചിരിക്കുന്നവൻ നിത്യമായ ജീവന് അർഹനായിത്തീരുന്നു. ആഹാരത്തിനനുസരിച്ചാണ് ശരീരപോഷണവും ആരോഗ്യവും. 'ജീവന്റെ അപ്പം' ഭക്ഷിക്കുന്നവന് എന്നത്തേക്കുമുള്ള ജീവനാണ് കരഗതമാകുന്നത്. അത് നൽകാൻ കഴിയുന്നതോ, എന്നത്തേക്കും ജീവിക്കുന്ന ദൈവത്തിനുമാത്രം. സ്വർഗ്ഗത്തിൽനിന്നു ദാനമായി ലഭിക്കുന്നതാണിത്. അത് ദേഹരൂപത്തിൽ ഭൂതലത്തെ സ്പർശിച്ച്, മനുഷ്യരക്ഷസ്സുകൾക്ക് ഗോചരമായതാണ് യേശു !

ഇസ്രായേലിന് ചരിത്രപ്രധാനമായ ഒരു അവകാശവാദമുണ്ടായിരുന്നു. അതായത് അവരുടെ പിതാക്കൻമാർ മരുഭൂമിയിൽവച്ച്, മനുഷ്യൻ അദ്ധ്വാനിച്ചുണ്ടാക്കിയതോ ഭൂമിയിൽനിന്നു ശേഖരിച്ചതോ അല്ലാത്ത സ്വർഗ്ഗീയ ഭക്ഷണം (മന്നാ) ഭുജിച്ചിരുന്നു. പക്ഷെ അത് ഭക്ഷിച്ചവർ അക്കാരണത്താൽ നിത്യജീവന് അവകാശികളായില്ല, അത് ജീവസന്ധാരണത്തിനുള്ള സാധാരണ ഭക്ഷണം മാത്രമായിരുന്നു.

യേശു തന്റെ ശരീരത്തെ ചൂണ്ടിക്കൊണ്ട് പറയുന്നു: 'ഞാൻ നൽകുന്ന അപ്പം എന്റെ ശരീരമാണ്'. യേശുവുമായി ഔദ്യോഗികമായി ശരീരപരമായ ബന്ധത്തിലെത്തിച്ചേരാതെ നിത്യജീവിതം സാദ്ധ്യമല്ല.

ഈ വചനങ്ങൾ തറപ്പിച്ചു പറയുകയും, അത് ലാഘവപ്പെടുത്തുവാൻ അവിടുന്ന് സമ്മതിക്കാതിരിക്കയും ചെയ്യുന്നു. ഈ സ്വർഗ്ഗീയ ഭക്ഷണപാനീയങ്ങൾ ഉൾക്കൊള്ളാത്തവൻ ജീവനുള്ളവനല്ല, മരിച്ചവനാണ്. അതിന്റെ അത്യുദാത്തമായ സ്ഥിതിയാണ് ''അവൻ എന്നിലും, ഞാൻ അവനിലും ജീവിക്കും'' എന്ന കുർബാന വചനങ്ങൾ വെളിപ്പെടുത്തുന്നത് ഇത് വലിയൊരു രഹസ്യമാണ്. കർത്താവ് നമ്മിൽ താണിറങ്ങി വസിക്കുകയും, നമ്മെ ഉയർത്തി തന്നിൽ വസിക്കുന്നവരാക്കിത്തീർക്കുകയും ചെയ്യുന്നത് എന്നതാണ് അതിന്റെ മർമ്മം. ''മനുഷ്യരെ ദൈവീകരാക്കാൻ, മനുഷ്യനായിത്തീർന്ന ദൈവ''മാണ് ഈ വാഗ്ദാനം നൽകിയിരിക്കുന്നത്.

വി. കുർബാന നാം സ്വീകരിക്കുമ്പോൾ ദൈവത്തിന്റെ ജീവൻ നമ്മിലേക്കു സംക്രമിക്കുന്നു. ദൈവത്തിന്റെ ജീവൻ നമ്മുടെയുള്ളിലിരിക്കുന്നതിനാൽ നാം തന്റേതായി, തന്നെപ്പോലെയായി, തന്റെ സ്വഭാവം സാംശീകരിക്കാനുള്ള അവകാശം നമുക്കു ലഭ്യമാകുന്നു. അതോടൊപ്പം തന്നോട് ആയുസ്സിൽ ബന്ധപ്പെട്ട വലിയൊരു കടപ്പാടും നമ്മിൽ ഉടലെടുക്കേണ്ടിയിരിക്കുന്നു. പൗലോസ് അപ്പോസ്തോലനോടൊപ്പം നമുക്കും പറയാം ''ക്രിസ്തു എന്നിൽ ജീവിക്കുന്നു''

(ഗലേത്യർ 2: 20)

—•—

---

കൂറിലോസ് മെത്രാപ്പോലീത്താ, ഫാ. ഈ. കെ. ജോർജ് എന്നിവർ ക്ലാസെടുത്തു.

ഫാ. സൈമൺ വെട്ടുകാട്ടിൽ സ്വാഗതവും മറിയം ജോർജ് നന്ദിയും പറഞ്ഞു. മലങ്കരയുടെ വിവിധ ഭാഗങ്ങളിൽനിന്ന് 400–ൽപരം പ്രതിനിധികൾ പങ്കെടുത്തു.

കാതോലിക്കാ സ്ഥാനാരോഹണശേഷം ആദ്യമായി വാകത്താനത്ത് എത്തിച്ചേർന്ന പരിശുദ്ധ ബാവായ്ക്ക് ഞാലിയാകുഴി കവലമുതൽ സമ്മേളനസ്ഥലം വരെ നാട്ടുകാരുടെയും ഇടവകയുടെ മർത്തമറിയം സമാജത്തിന്റെയും വകയായി സ്വീകരണം നൽകി.

## വികലാംഗബാലഭവന പ്രവേശനം

തിരുവനന്തപുരം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ താബോർ ഗിരിയിൽ (ചെറുവയ്ക്കൽ) നടത്തിവരുന്ന വികലാംഗ ബാലഭവനത്തിലേക്ക് ഏതാനും കുട്ടികളെകൂടെ പ്രവേശിപ്പിക്കുവാൻ തീരുമാനിച്ചിരിക്കുന്നു. 4 മുതൽ 8 വയസുവരെ പ്രായമുള്ള ആൺകുട്ടികൾക്ക് പ്രവേശനം നൽകുന്നതാണ്. L. K. G. മുതൽ 5 ക്ളാസുവരെ പഠിക്കുവാൻ സൗകര്യമുള്ള ഇംഗ്ലീഷ്മീഡിയം സ്ക്കൂൾ ഇതോടൊപ്പം പ്രവർത്തിക്കുന്നു. ജൂലൈ ആദ്യവാരമോ അതിനു മുമ്പോ അപേക്ഷ സമർപ്പിക്കണം. കൂടുതൽ വിശദവിവരങ്ങൾക്കും അപേക്ഷാഫോറത്തിനും ബന്ധപ്പെടുക.

ഡയറക്ടർ, വികലാംഗബാലഭവനം,
ഓർത്തഡോക്സ് ചർച്ച് സെൻറർ, ഉള്ളൂർ.
മെഡിക്കൽ കോളജ് പി. ഒ.
തിരുവനന്തപുരം—11.

### മലങ്കരസഭ

| | |
|---|---|
| വാർഷികവരിസംഖ്യ | 18 രൂപാ |
| ആയുഷ്ക്കാല വരിസംഖ്യ | 250 ,, |
| ഉപകാരസ്മരണാ ബ്ളോക്ക് | 30 ,, |
| ,, ഫുൾപേജ് | 500 ,, |
| ,, കവർപേജുകൾ | 600 ,, |



'അക്ഷരകേരള' അവാർഡ് ലഭിച്ച മനോരമ
എഡിററർ പോഠം മണലിനെ പ. കാതോലിക്കാ
ബാവാ അനുമോദിച്ച ഹാരം അണിയിച്ച്
അനുഗ്രഹിക്കുന്നു.



New Delhi International Friendship
Society-യുടെ 1990–ലെ 'വിജയശ്രീ'
അവാർഡ് അഹമ്മദബാദ് Y. M. C. A.
Secretary പി. എസ്. കുറിയാക്കോസിന്
ഗുജറാത്ത് അസംബ്ളി സ്പീക്കർ
Sri. Himital Munali പൊതുസമ്മേളനത്തിൽ
വച്ച് നൽകുന്നു.



ജയ്പ്പൂരിൽ പുതുതായി പണികഴിപ്പിച്ച സെ. തോമസ് ഓത്തഡോക്സ് പള്ളി
കൂദാശയോടനുബന്ധിച്ച് വി. ത്രോണോസിലെ ശിലാസ്ഥാപനകർമ്മം
ഇടവക മെത്രാപ്പോലീത്ത ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്
നിർവഹിക്കുന്നു. വികാരി ഫാ. വർഗീസ് വട്ടമലയാണ്
സമീപം.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38.

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

For Favours Received



EBBEY, THANKAMMA
RUBY & SHEELA
EDMONTON, CANADA

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
Chief Editor : Rev. Dr. Jacob Kurian